൧൮൯൯-൧൦൭൪

പുസ്തകം ൮] കുംഭം [ലക്കം ൨

# മലങ്കര
# ഇടവകാപത്രിക

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.

"നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ
പുകഴ്ച ചെയ്വാൻ സംഗതി വരരുതു".
(മാർ പൌലൂസ.)

## സംഗതിവിവരങ്ങൾ.

# പത്രവരി അടച്ച മാന്യന്മാരുടെ
## പേരുവിവരം.

| | അവർകൾ | രൂ. | ച. | കാ. |
|---|---|---|---|---|
| കവണ്ടൂം പ്രയാറ്റു ഉഴുരേപ്പടിക്കൽ നൈനാൻ | ,, | ഫ | ഫൗ | ● |
| മല്ലപ്പള്ളി അണ്ണായികണ്ണത്തിൽ കിഴക്കേതിൽ അവിരാക്കുട്ടി | ,, | ഫ | വ_ഫ | ● |
| വെണ്ണിക്കുളം തുണ്ടിയിൽ കൊച്ചുകുഞ്ഞു | ,, | ഫ | ഫൗ | ● |
| ചെങ്ങന്നൂർ പട്ടവയിൽ കിണററുങ്കൽ കോരുത | ,, | ഫ | വ_ഫ | ○ |
| മല്ലപ്പള്ളി അണ്ണായികണ്ണത്തിൽ കിഴക്കേതിൽ കുട്ടി | ,, | ഫ | വ_ഫ | ○ |
| ടി അട്ടാറിമാങ്കൽ അവിരാ ചാക്കൊ | ,, | ന2 | ന2 | വ്ല |
| ടി തുരുത്തിപ്പള്ളി കൊച്ചുകുഞ്ഞു | ,, | ഫ | ഫൗ | ● |
| ടി വാളക്കുഴിയിൽ ഗീവറുഗീസ | ,, | ഫ | ഫൗ | ● |
| ടി വട്ടശെരിൽ അബ്രഹാം | ,, | ഫ | ഫൗ | ● |
| ചെങ്ങന്നൂർ ബ. പള്ളിയൊഗത്തിൽ നിന്നും | | ഫ | ഫൗ | ○ |
| വെണ്ണിക്കുളം ക്രുടത്തുംമുറിയിൽ ഈപ്പൻ | ,, | ഫ | ഫൗ | ● |
| ടി പെരുമ്പ്രാ പുത്തൻപുരയ്ക്കൽ ഗീവറുഗീസ | ,, | ഫ | ഫൗ | ● |
| ചെങ്ങന്നൂർ കടന്തൊട്ടിൽ മാമ്മൻ | ,, | ഫ | ഫൗ | ● |
| പുത്തൻകാവു പുത്തൻപുരയ്ക്കൽ മാത്തൻ ഗീവറുഗീസു | ,, | ഫ | ഫൗ | ○ |
| തിരുവല്ലാ കാവിൽ വടക്കുംഭാഗം പ്രാർത്ഥനയോഗം | | ഫ | ഫന2 | വ്ല |
| കുന്നംകുളം കിഴക്കെഅങ്ങാടിയിൽ ചുങ്കത്ത ചുമ്മാരു കുട്ടപ്പ | ,, | ഫ | ന2 | വ്ല |
| ടി കിഴ. അ. പുലിക്കോട്ടിൽ അല്ല്യ ഉക്കുറു | ,, | ഫ | ന2 | വ്ല |
| ടി ചീരൻ പാത്തു ചേറു | ,, | ഫ | ഒ2 | വ്ല |
| ടി തെക്കെക്കര താരു വറീതു | ,, | ഫ | ഫൗ | ○ |
| ടി ചെമ്മണ്ണൂരെ ചെറു കുട്ടപ്പ | ,, | ● | വ_ഫ | ● |
| ടി ചെറുവത്തൂരെ ഔസെപ്പു താരു | ,, | ● | വ_ൗ | വ്ല |
| ടി പുലിക്കോട്ടിൽ കുട്ടിയച്ചൻ ചെറിയാക്കു | ,, | ● | വ_ഫ | ○ |
| ടി ടി കാക്കു വറീത | ,, | ● | വ_ൗ | വ്വ |
| ടി ടി വറീത കുട്ടിയച്ചൻ | ,, | ● | വ_ൗ | വ്വ |
| ടി ടി വറീതു കുട്ടപ്പ | ,, | ന2 | ● | ○ |
| ടി ടി പൌലൊസു കുഞ്ഞപ്പൻ | ,, | ഒ2 | ● | ○ |
| ടി തെക്കേകര ഔസെപ്പു വറീത | ,, | ● | വ_ൗ | വ്ല |
| ടി കാഞ്ഞിരത്തുങ്കൽ ചാക്കു ഔസെപ്പു | ,, | ഫ | ഫൗ | ○ |
| ടി ചുങ്കത്ത ഔസെപ്പാറു ഈശുകുട്ടി | ,, | ● | വ_ഫ | ● |
| ടി കിടങ്ങൻ ചെറുണ്ണി ചാക്കുണ്ണി | ,, | ഫ | ഫൗ | ○ |
| ടി പഴങ്കാതടം ഔസെപ്പു ഔസെപ്പു | ,, | ● | വ_ഫ | ○ |
| ടി പനയ്ക്കൽ മാത്തു ചെറു | ,, | ഫ | ഫൗ | ● |
| ടി ടി ചേറു ചാക്കു | ,, | ഫ | ഫൗ | ○ |
| ടി കാക്കശെരിൽ കുട്ടിമാണി മാത്തു | ,, | ഫ | ഫൗ | ാ |
| ടി പുലിക്കോട്ടിൽ ചേറു വറീതു | ,, | ● | വ_ൗ | വ്ല |
| ടി ചെറുവത്തൂരെ പാത്തു ഉക്കുറു | ,, | ○ | വ_ഫ | ● |
| ടി പുലിക്കോട്ടിൽ ചുമ്മാരു താരു | ,, | ഫ | ഝ | വ്ല |
| ടി ചെമ്മണ്ണൂരു ബ_ ഉക്കുറു കത്തനാർ | ,, | ഫ | ന2 | വ്ല |
| ടി കൊലാടി ബ_ പൌലൊസ കത്തനാർ | ,, | ഫ | ഫൗ | ● |
| ടി പനക്കൽ അയിപ്പുരു പാത്തപ്പൻ മുതലാളി | ,, | ഫ | ഫൗ | ○ |
| ടി ചീരൻ വറീത താരു | ,, | ഫ | ന2 | ● |
| ടി ബ_ ചെറുവത്തൂരു മാത്തു കത്തനാർ | ,, | ഫ | ഫൗ | ○ |
| ടി ചെറുവത്തൂരെ ചുമ്മാരു പാത്തു | ,, | ● | വ_ഫ | ● |
| ടി പനക്കൽ വറീത താവു | ,, | ഫ | ന2 | വ്ല |
| പഴഞ്ഞി ബ_ ചീരൻ ഗീവറുഗീസ കത്തനാർ | ,, | ○ | വ_ൗ | വ്വ |
| ടി പുലിക്കോട്ടിൽ ചെറിയ ചുമ്മാരു | ,, | ○ | വ_ൗ | വ്ല |
| ടി തൊലത്തു ഔസെപ്പുകുട്ടി | ,, | ഫ | ന2 | വ്ല |

(തുടരും)

# മലങ്കര ഇടവക പത്രിക



പുസ്തകം ൮] ൧൮൯൯ ശ്ബോത്ത് [ലക്കം ൨

### മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായും, കോട്ടയം, അങ്കമാലി ഇടവകകളുടെ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായും കൂടി എഴുതുന്ന സർക്കുലർ.

(മുദ്രകൾ)

"നമ്മുടെ കോട്ടയം ഇടവകയിൽ ഉൾപ്പെട്ട എല്ലാപള്ളികളിലെയും യോഗജനങ്ങൾക്കു വാഴ്വ്"

നമ്മുടെ സമുദായത്തിലെ പട്ടക്കാരുടെ വരുമാനങ്ങളെ ഈ കാലാവസ്ഥയ്ക്കു തക്കവണ്ണം പരിഷ്കരിച്ചു ഒരു നിയമം ഉണ്ടാക്കി മലങ്കരെ ഒട്ടുക്കുള്ള നമ്മുടെ പള്ളികളിൽ പ്രസിദ്ധപ്പെടുത്തണമെന്നു ആലോചിച്ചിട്ടു കുറെനാളായി എങ്കിലും എല്ലായിടത്തെയും വരുമാനങ്ങളും അനുഭവങ്ങളും ഏതെല്ലാം പ്രകാരമെന്നു സൂക്ഷ്മപ്പെടുത്തി ചെയ്യേണ്ടതിനു വിചാരിച്ചിരിക്കുമ്പോൾ ഈ കോട്ടയം ഇടവകയിൽ ഉൾപ്പെട്ട പള്ളികളിലെ പട്ടക്കാർ കഴിഞ്ഞ വൃശ്ചികം ൧൨-ാം൹- സിമ്മനാരിസ്ഥാപക പിതാവിന്റെ ഓർമ്മപ്പെരുന്നാളിൽ ഞങ്ങളുടെ മുമ്പാകെ സമർപ്പിച്ച ഒരു വരുമാനപ്പട്ടികയും, വരുമാനത്തിനു ഒരു നിജസ്ഥിതിവരുത്തി കൊടുക്കണമെന്നുള്ള അവരുടെ അപേക്ഷ ഹർജിയും നോക്കിയതിൽ തൽക്കാലം കോട്ടയം ഇടവകയിൽ ഇപ്പോൾ നടന്നുവരുന്ന ക്രമം അനുസരിച്ചു ഒരു വരുമാന നിയമം ഉണ്ടാക്കുന്നതു കൊള്ളാമെന്നു ഞങ്ങളും സഹോദരന്മാരായ മെത്രാപ്പോലീത്തന്മാരും കൂടി ആലോചിച്ചു ഒരു നിയമം എഴുതി തീർത്തിരിക്കുന്നതിനെ അച്ചടിച്ചു പള്ളികൾക്കു അയപ്പാൻ ഏററവും ആവശ്യമായിരിക്കുന്നു എങ്കിലും ഈ നിയമപകർപ്പു ഈ ഇടവകയിൽ ഉൾപ്പെട്ട എല്ലാ പള്ളികൾക്കും ഓരോന്നു അയച്ചു പള്ളികളിൽ വായിച്ചുകേട്ടു ഇതിൽ ഏതെങ്കിലും വരുമാനങ്ങളെ സംബന്ധിച്ചു കൂടുതൽ കുറവു വല്ല സ്ഥലത്തും ഉള്ളതായൊ വല്ലതും ഭേദപ്പെടുത്തേണ്ടതായൊ ഉണ്ടായിരുന്നാൽ ആ വിവരവും എഴുതിവന്നതിനുമേൽ ഈ നിയമം അച്ചടിച്ചു നടപ്പാക്കേണമെന്നു നിശ്ചയിച്ചിരിക്കയാൽ ഈ സാധനം അയക്കുന്നതാണ. ഇതോടു ഒന്നിച്ചു അയെക്കുന്ന നിയമപ്പകർപ്പു ഒന്നൊ രണ്ടൊ ഞായറാഴ്ച അതാതു പള്ളികളിൽ വായിച്ചുകേട്ടു വിപരീതമായ വല്ല അഭിപ്രായവും ഉണ്ടെന്നിരുന്നാൽ ആ

പള്ളിക്കാർ അവരുടെ മറുപടി മീനം ൩൦-ാംനു-ക്കു മുമ്പു ഇടവകപത്രിക പത്രാധിപക്ക് അയച്ചുകൊടുക്കേണ്ടതാകുന്നു.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും സദാ നിങ്ങളോടു കൂടെ ഉണ്ടായിരിക്കുമാറാകട്ടെ. (ഒപ്പുകൾ)

എന്നു ൧൦൯൫ കുംഭം ൨൭-ാംനു-

കോട്ടയത്തു സിമ്മനാരിയിൽ നിന്നു.

---

ܒܫܡ ܐܝܬܝܐ ܡܬܘܡܝܐ ܡܬܡܠܠܢܐ ܐܠܗܐ ܫܪܝܪܐ

നിരണം മുതലായ ഇടവകകളുടെ
മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്തായിൽ നിന്നും.

---

നമ്മുടെ മലങ്കര ഇടവകയിലുൾപ്പെട്ട എല്ലാ പള്ളികളിലെയും വികാരിമാരും ദേശത്തു പട്ടക്കാരും പള്ളി കൈക്കാരരും ശേഷം ജനങ്ങളും കൂടി കണ്ടെന്നാൽ നിങ്ങൾക്കു വാഴ്വ.

പ്രിയമുള്ളവരെ നമ്മുടെ വിശുദ്ധ പാത്രിയർക്കീസു ബാവാ തിരുമനസ്സിലേക്കുള്ള റീശ്ശീസ്സാ ഇതുവരെ എല്ലാവരും ഭക്തിപൂർവ്വം കൊടുക്കുന്നതായി കാണുന്നില്ല. കേസറിന്നുള്ളതു കേസറിന്നും ദൈവത്തിനുള്ളതു ദൈവത്തിന്നും കൊടുപ്പിൻ എന്നു നമ്മുടെ രക്ഷിതാവു കല്പിക്കയും താൻ അതു കൊടുക്കയും കൊടുപ്പിക്കയും ചെയ്തിട്ടുണ്ടല്ലൊ. എന്നാൽ രാജാക്കന്മാർക്കു നികുതി, ഉടമസ്ഥന്മാർക്കു ഭോഗം, ഗുരുക്കന്മാർക്കു ദക്ഷിണ, പാത്രിയർക്കീസന്മാർക്കു റീശ്ശീസ്സാ, റീശ്കറന്തസായ്ക്കു കൈമുത്തു, പട്ടക്കാർക്കു കൈക്കസ്തൂരി, ഈ പ്രകാരമുള്ളതു നീതിയായിട്ടുള്ളതും ദൈവത്താൽ നിയമിക്കപ്പെട്ടതുമാണ. ഇവ കൊടുക്കാതിരിക്കുന്നതു അന്യായവും അതിനാൽ ദോഷവും ഗുരുത്വക്കേടും ശാപവും നേരിടുന്നതുമാകുന്നു. ഗുരുവിന്നു കൊടുക്കാതിരുന്നാൽ വൈദ്യന്നു കൊടുക്കേണ്ടിവരും. ആവശ്യങ്ങൾ കൊടുക്കപ്പെടാതിരിക്കുന്നതു ശത്രുക്കൾക്കായി സൂക്ഷിക്കപ്പെടുകയാണ. കരവും പാട്ടവും കൊടുക്കാതിരുന്നാൽ വിളവു കുറഞ്ഞുപോകും. ഗുരുവിന്നു ദക്ഷിണ ചെയ്യാതിരുന്നാൽ ഗുരുത്വം ഉണ്ടാകയില്ല. മാതാപിതാക്കന്മാരെ ഭക്തിയായി വിചാരിച്ചു പ്രവൃത്തിക്കാതിരുന്നാൽ ഒരികലും ഗുണം വരികയുമില്ല. ആ പ്രകാരവും അതിലധികവും ആകുന്നു ആത്മിയ പിതാക്കന്മാരുടേതു. അവരുടെ പ്രാർത്ഥനകളും കുർബ്ബാന മുതലായ കൂദാശകളും എല്ലാം നിങ്ങൾക്കും നിങ്ങൾക്കുള്ള സകലത്തിന്നും, ആത്മിയപ്രകാരവും ജഡപ്രകാരവും സകല വാഴ്വുകളുടെ പൂർണ്ണതയും വർദ്ധനവിന്നും ആയിരിക്കുന്നതാകുന്നു. അതിനായി നിങ്ങൾ ചെ

ക്ക

ജ്ഞാനമുള്ളതു ഏററവും ചുരുക്കവും നിങ്ങൾക്കു ലഭിക്കുന്നവ എണ്ണവും അളവും ഇല്ലാത്തപ്രകാരം അനവധിയും ലോകം അതിന്നു വില മതിയാക്കാത്തവയുമാണ. അതിനാൽ പ്രിയരെ നമ്മുടെ പ്രധാന ആത്മീയ ഗുരുവിനുള്ള മേല്പറയപ്പെട്ട അവകാശത്തെ കൊടുക്കാതിരിക്കയൊ അതിന്റെ ചുമതലക്കാർ, കൊടുക്കുന്നവരുടെ പുണ്യത്തിന്നു ആക്കിത്തീക്കാതെ അപഹരിച്ചു തകരാറാക്കി തീക്കയൊ ചെയ്യരുതു. എന്തെന്നാൽ അതു പാപവും കഷ്ടവുമാണ. റീശീസ്സാ മേലാൽ കൈമുത്തിന്റെ ക്രമത്തിൽ പള്ളി മുതൽപിടിക്കാരൻ എടുത്തു പ്രത്യേകം കണക്കെഴുതി സൂക്ഷിച്ചു കല്പന പ്രകാരം ഇവിടെ നിന്നും ആളയക്കുമ്പോൾ രസീതു വാങ്ങിച്ചു മുതൽപിടിയിൽ നിന്നും കൊടുത്തയക്കപ്പെടുകയും വേണം. എന്നാൽ ആയതു കുമ്പസാരത്തോടു കൂടെ തന്നെ പള്ളി നടയിൽ വല്ലിക്കയും വേണം. കുമ്പസാരം എന്ന കൂദാശ എത്രയും വലിയതും രക്ഷക്കടുത്തതുമാണ. അതിനെ ധൃതിയിലും ക്രമക്കേടിലും ആക്കിത്തീക്കാതെ ഭക്തിപൂർവ്വം സാരമായി അതു കഴിക്കപ്പെടണം. ധൃതിയിൽ ആകാതിരിപ്പാൻ നമ്മുടെ വിശുദ്ധ പിതാവിന്റെ കല്പന പ്രകാരം നോമ്പിന്റെ ഇട ദിവസങ്ങളിൽ നടത്തപ്പെടുകയും ഞായറാഴ്ച മുതലായ വിശേഷ ദിവസങ്ങളിൽ ഒരുക്കത്തോടുകൂടെ വന്നു കുർബ്ബാന കൈക്കൊൾകയും വേണം. കുമ്പസാരം മററു ചിലർ ചെയ്യുന്നതു കണ്ടു പഠിച്ചു നമ്മിൽ ചില പട്ടക്കാർ പലരെ ഒരുമിച്ചു കൂട്ടി ഇരുത്തി ഒരു പ്രസംഗംപോലെ കഴിച്ചു കൂട്ടുന്നതായി കേട്ടു അതിശയിക്കയും വ്യസനിക്കയും ചെയ്യുന്നു. അങ്ങനെ ഒരിക്കലും ആരും ചെയ്യ കൂടാ. തിരുസഭയുടെ നിയമ പ്രകാരം രഹസ്യമായി പ്രത്യേകം പ്രത്യേകം ഓരോരുത്തക്കു മാത്രം കഴിക്കയല്ലാതെ അത്യാഗ്രഹം കൊണ്ടും അഭക്തി കൊണ്ടും ഈ പരിശുദ്ധ രഹസ്യ കൂദാശയെ പരസ്യമായും ക്രമവിരോധമായും ചെയ്യുന്ന പട്ടക്കാരൻ വിധിക്കപ്പെട്ട സ്ഥാനഭ്രഷ്ടനായി തീരുകയും ചെയ്യും. ആകയാൽ എല്ലാവരും അവരവരുടെ ചുമതലയിൽ പ്രത്യേകം സൂക്ഷ്മതയുള്ളവരായിരുന്നു കത്താവിൽ ഭക്തിപൂർവ്വം നടത്തിക്കൊൾകയും ചെയ്വിൻ

നമ്മുടെ രക്ഷിതാവായ മിശിഹായുടെ കൃപയും വാഴ്വും നിങ്ങളെല്ലാവരൊടും കൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. അതു കൃപ നിറഞ്ഞിരിക്കുന്ന മാതാവിന്റെയും സകല പരിശുദ്ധന്മാരുടെയും പ്രാത്ഥനകളാൽ തന്നെ. ആമ്മീൻ.

1899 26-10

എന്നു ൧൦൭൪ കുംഭം ൨൩-ാം നു

പറക്കാട്ടു പള്ളിയിൽ നിന്നും

## തിരുവിതാംകൂർ രാജ്യഭരണ റിപ്പോട്ടു

൧൦൭൪-ലെ രാജ്യഭരണ റിപ്പോട്ടിന്റെ ഒരു പ്രതി കിട്ടിയതു പരിശോധിച്ചതിൽ ക്രിസ്ത്യാനി സഭകളിൽ പ്രസംഗങ്ങളും ഉപദേശി

കളുടെ സംഖ്യയും അടുത്തകാലങ്ങളിൽ വളരെ വർദ്ധിച്ചിട്ടും അതിനുതക്ക ഫലം ഇതുവരെ ഉണ്ടായിട്ടില്ലെന്നു അനുമാനിക്കുവാൻ തക്ക ചില രേഖകൾ കാണുന്നതിൽ വ്യസനിക്കുന്നു.

൧൦൯൨-ലെ റിപ്പോർട്ടുപ്രകാരം ഈ സംസ്ഥാനത്തു ക്രിമിനാൽ കെസിൽ ഉൾപ്പെട്ട ആളുകളുടെ കണക്കു നോക്കിയാൽ ശരാശരിക്കു ആ കെയുള്ള കുടിയാന്മാരിൽ ൭൬-ൽ ഒരാൾ വീതം കുററപ്രവൃത്തികളിൽ ഉൾപ്പെട്ടതായി കാണുന്നു. അടുത്ത മുൻആണ്ടിൽ ൭൭-ൽ ഒരാൾ വീതമെ ഉണ്ടായിരുന്നുള്ളു. ആകയാൽ സംസ്ഥാനം ഒട്ടുക്കു ദുർമ്മാർഗ്ഗികളുടെ സംഖ്യ കുറച്ചു വർദ്ധിക്കയാണ ചെയ്യുന്നതെന്നു വരുന്നു. ക്രിസ്ത്യാനികളെ മാത്രം എടുത്താൽ, ആകെയുള്ള ക്രിമിനാൽ പുള്ളികളിൽ ആറുക്കുവന്നിൽ ഭാഗം ക്രിസ്ത്യാനികളായിരുന്നു. അടുത്ത മുൻആണ്ടിൽ ആറുക്കു ഒരു ഭാഗമെ ക്രിസ്ത്യാനികൾ കുററക്കാരായി ഉണ്ടായിരുന്നുള്ളു. അതിനാൽ ക്രിസ്ത്യാനികളിൽ ദുർമ്മാർഗ്ഗികൾ വർദ്ധിക്കുന്നതെ ഉള്ളു എന്നു വരുന്നു. നേരെ മറിച്ചു ഹിന്തുക്കളുടെ കണക്കു എടുത്താൽ അവരിൽ ക്രിമിനാൽ കുററക്കാർ മുന്നാണ്ടത്തേതിൽ കുറവായി കണ്ടിരിക്കുന്നു.

ഭൂമിയുടെ ഉപ്പും തണ്ടിന്മേൽ പ്രകാശിക്കുന്ന വിളക്കും ആയിരിക്കേണ്ട ക്രിസ്ത്യാനികൾ നാൾക്കുനാൾ ദുർമ്മാർഗ്ഗങ്ങളിൽ വർദ്ധിച്ചും വിഗ്രഹാരാധനക്കാരായി സന്മാർഗ്ഗപാലനയിൽ തീക്ഷ്ണതയില്ലാത്തവരായി ജീവിക്കുന്ന പുറജാതികളിൽ സന്മാർഗ്ഗം വർദ്ധിച്ചും വരുന്നതു കാണുമ്പോൾ ക്രിസ്ത്യാനി സഭയിലെ വൈദികന്മാരുടേയും ഉപദേശിമാരുടെയും വേലകളുടെ സ്വഭാവത്തെക്കുറിച്ചു വളരെ സംശയിക്കേണ്ടിയിരിക്കുന്നു. പ്രസംഗം ഈ കാലത്തു ഒട്ടും കുറവില്ല. നോക്കുന്ന സ്ഥലങ്ങളിൽ എല്ലാം പ്രസംഗികളെ ഉള്ളു. പ്രസംഗികളുടെ ഉദ്ദേശമൊ കാലക്ഷേപം മാത്രവുമാകുന്നു. വ്യഭിചാരം ചെയ്യരുതെന്നു പറയുന്ന നീ വ്യഭിചാരം ചെയ്യുന്നുവൊ എന്നു വിശുദ്ധ വേദം ചോദിക്കുന്നു. സന്മാർഗ്ഗ ഉപദേശം പഠിപ്പിക്കുന്ന ഉപദേഷ്ടാക്കൾ ദുർമ്മാർഗ്ഗികളായി ജീവിക്കയും പ്രസംഗത്തോടു കൂടെ പിശാചിൻെറ പ്രവൃത്തികളെ നടത്തുകയും ചെയ്താൽ അവരുടെ പ്രസംഗത്തിൻെറ ഫലം എന്തുമാത്രമായിരിക്കുമെന്നു പറയണമെന്നില്ല.

തങ്ങളുടെ ആട്ടിൻകൂട്ടത്തിൽ സന്മാർഗ്ഗം വർദ്ധിപ്പിക്കുന്നതിനു എല്ലാവക വൈദികരുടെ മേലദ്ധ്യക്ഷന്മാരുടെയും പ്രത്യേകശ്രദ്ധ ആവശ്യപ്പെട്ടിരിക്കുന്നു എന്നുമാത്രം തല്ക്കാലം പറഞ്ഞുകൊള്ളുന്നു.

---

# കന്യകമറിയാം

## ൩-ാം അദ്ധ്യായം

### ശുദ്ധീകരണം

കന്യകമറിയാമിൻെറ മകനായി യേശു ജനിച്ച ബേതലഹേമിനു സമീപം. നീതിന്യായ കോടതികളെകൊണ്ടും കൊട്ടാരങ്ങളെകൊ

ങ്ങും നിറഞ്ഞിരുന്ന യറുശ്ലേംപട്ടണത്തിൽ ഒരു ദേവാലയം ഉണ്ടായിരുന്നു. "ഒരു ദേവാലയം എന്നു പറഞ്ഞു പോയതുകൊണ്ടു നരിച്ചീർമരപ്പട്ടി മുതലായ ജന്തുക്കൾക്കു വാസനിലയം അരുളി രക്ഷിച്ചുവരാറുള്ള ഇവിടങ്ങളിലെ പിച്ച കെട്ടിടങ്ങൾക്കൊ മുള്ളും തെങ്ങും കൊണ്ടുണ്ടാക്കപ്പെട്ടിട്ടുള്ള അടിച്ചുകൂട്ടാലയങ്ങൾക്കൊ യാതൊരു വിധത്തിലും സാമ്യമുണ്ടെന്നു വായനക്കാർ ശങ്കിച്ചുപോകരുതു. യറുശ്ലേം ദേവാലയം സർവ്വാതിശായിയായ ഔന്നത്യത്തോടും ഔജ്ജ്വല്യത്തോടും അരുണവർണ്ണങ്ങളും രത്നഖചിതങ്ങളുമായ ശിലാവിശേഷങ്ങളെക്കൊണ്ടു ഒൻപതു പടിവാതിലുകളോടുകൂടി ഒരു മലമേൽ വിചിത്രമായി പണികഴിപ്പിച്ചിട്ടുള്ളതുമാകുന്നു. ഠരം കെട്ടിടം ആദിത്യരശ്മിയിൽ പ്രകാശമാനവും സ്വർണ്ണമയവുമായി മേഘങ്ങളിൽ നിന്നും ഖണ്ഡിക്കപ്പെട്ടിട്ടുള്ളതൊ എന്നു തോന്നുമാറു എല്ലാഭാഗങ്ങളിലും ഭംഗിയായി കെട്ടപ്പെട്ടമതിൽകൊണ്ടു പരിപ്രതമായിരുന്നു." എന്നാൽ കെട്ടിടം സ്വതെ വലിപ്പമുള്ളതല്ലെങ്കിലും അതിലെ കൃത്രമപ്പണികൾക്കു വളരെ ധനവ്യയം ചെയ്തു കുറെ തീർന്നിട്ടുള്ള ഒരു ദേവാലയമെന്നു ഓരോ ലക്ഷണങ്ങളാൽ ഊഹിക്കാം. മേല്പുര മുതലായ എല്ലാഭാഗങ്ങളും നല്ലവണ്ണം പണിചെയ്തു സ്വർണ്ണത്തകിടിനാൽ പൊതിഞ്ഞിരുന്നു. ലക്ഷണത്തിൽ കെട്ടിടം സ്വർണ്ണവർണ്ണങ്ങളും സൂര്യരശ്മികളാൽ പ്രശോഭിക്കുന്ന ഹേമപർവ്വതശിഖരമൊ എന്നു തോന്നിപ്പോകും

ഈ മഹത്തേറിയ ദേവാലയത്തിൽ ഒരിക്കൽ യേശുവിനോടുകൂടി മാതാവും ആദ്യജാതപ്രതിഷ്ഠക്കായി വന്നു. വേദപ്രമാണത്തിൽ ചൊല്ലപ്പെട്ടപ്രകാരമുള്ള ബലിക്കായി ഒരിണ ചെങ്ങാലികളെയും തങ്ങളോടുകൂടി കൊണ്ടുവന്നിരുന്നു. സർവ്വശക്തനായ ദൈവം ബലിക്കായി കൊണ്ടുവരുന്ന വസ്തുക്കളുടെ ഗുരുലഘുത്വങ്ങളെ നോക്കുന്നതിനെക്കാൾ ഹൃദയപരമാർത്ഥതയെ നോക്കുന്നവനെന്നു അവർ അറിഞ്ഞിരുന്നു. സ്വർഗ്ഗത്തിലും ഭൂമിയിലുമുള്ള സമസ്തവും സകല രാജഭണ്ഡാരങ്ങളും ദൈവത്തിനുള്ളവയെങ്കിലും ഇതിനെല്ലാററിലും പ്രധാനമായി അവൻറ കുഞ്ഞുങ്ങളുടെ താഴ്മയും സ്നേഹവുമത്രെ വിലയേറിയവയായി വിചാരിക്കപ്പെട്ടിരുന്നതു.

ഇങ്ങനെ അവർ ശിശുവിനോടുകൂടി പ്രാക്കളെയുംകൊണ്ടു പടിവാതിലോളം എത്തിയപ്പോൾ ദൈവാലയത്തിൽ ഇവക്കായി ഒരു സ്വാഗതം ഉണ്ടായി.

ജരനരകളാൽ തൻെറ ഇഹലോകയാത്ര തികച്ചു എന്നിരിക്കുന്ന ഒരു വയോധികൻ മുന്നോട്ടുത്തു ശിശുവിനെ കൈകളിൽ എടുത്തു തൻെറ മാറോടണച്ചുകൊണ്ടു കർത്താവെ നിൻെറ വചനപ്രകാരം നീ ഇപ്പോൾ നിൻെറ അടിയാനെ സമാധാനത്തോടു വിട്ടയക്കുന്നു. അതെന്തുകൊണ്ടെന്നാൽ പുറജാതികളെ പ്രകാശിപ്പിക്കുന്നതിനു പ്രകാശവും നിൻെറ ജനമായ ഇസ്രായേലിനു മഹത്വവുമായി നീ സകല ജാതികളുടെയും മുഖത്തിനു മുമ്പാകെ യത്നമാക്കീട്ടുള്ള നിൻെറ രക്ഷയെ എൻെറ കണ്ണുകൾ കണ്ടുഎന്നും കണ്ടാലും സകല ഹൃദയങ്ങളി

ലെയും നിരൂപണങ്ങൾ വെളിപ്പെടേണ്ടുന്നതിനു ഇവൻ ഇസ്രായെലിൽ പലരുടെ വീഴ്ചകായിട്ടും എഴുന്നേല്പിന്നായിട്ടും അപവാദപ്പെടുന്ന അടയാളത്തിന്നായിട്ടും വെക്കപ്പെട്ടതാകുന്നു. എന്നും വിശെഷിച്ച് മറിയാമിനൊടായി—നിന്റെ ആത്മാവിൽക്കൂടെ ഒരു വാൾ കടന്നുപൊകുമെന്നും പറഞ്ഞു—ഈ ആൾ കർത്താവിന്റെ ക്രിസ്തുവിനെ കാണുന്നതിനു മുമ്പായി മരണം കാണുകയില്ലന്നു പരിശുദ്ധാത്മാവിനാൽ നിയൊഗിക്കപ്പെട്ടിരുന്നവനും, ഇസ്രായെലിന്റെ ആശ്വാസത്തിന്നായി കാത്തിരുന്നവനും നീതിമാനും ഭക്തനുമായ ശിമയൊൻ ആയിരുന്നു. ഇപ്രകാരം ൮൪ വർഷത്തൊളം വിധവയായി ഉപവാസത്തൊടും പ്രാർത്ഥനയൊടും ദൈവത്തെ സെവിച്ചുകൊണ്ടിരുന്ന അന്ന എന്നു പെരുള്ള ഒരു വൃദ്ധയായ ദീർഘദർശിനിയും കർത്താവിനെ വന്ദിച്ചു.

ഇങ്ങനെ പുൽക്കൂട്ടിലും വെളിമ്പാമ്പുകളിലും സ്വർഗ്ഗങ്ങളിലും ഇപ്പൊൾ ദെവാലയത്തിലും ഉണ്ടായി ഉയരുന്ന സ്തുതികളെ പ്രധാന ദൂതൻ സംയൊജിപ്പിച്ചു സന്തോഷചിത്തനാകുന്നതിനു കാരണമാകിയ തന്റെ പുത്രനുണ്ടെന്നു കാണുന്ന മാഹാത്മ്യങ്ങളെ മനസ്സിൽ സഞ്ചയിച്ചു ആനന്ദപരവശയാകുന്ന മറിയാമിനു പൂർവ്വപ്രസ്ഥാവിക്കപ്പെട്ടതും വൃദ്ധനായ ശിമയൊന്റെ നാവിൽനിന്നും പുറപ്പെട്ടതുമായ വാക്യങ്ങൾമൂലം ഇദംപ്രഥമമായി വ്യസനചിന്തകൾക്കു ഇടയായതൊടുകൂടി അധികം നാൾ കഴിയുന്നതിനു മുമ്പായിതന്നെ രക്ഷിതാവിന്റെ ജീവനു പല പ്രതിബന്ധങ്ങൾ അടിക്കടി വന്നുകൂടുവാനും തുടങ്ങി.

ദുഷ്ടനും ദ്രവ്യാഗ്രഹിയും വഞ്ചകനുമായ ഏറോദേസ വിദ്വാന്മാരാൽ പരിഹസിക്കപ്പെട്ടു എന്നു കണ്ടാറെ കുപിതനായി. താൻ വിദ്വാന്മാരൊടു താല്പര്യമായി ചൊദിച്ച കാലപ്രകാരം ബെതലഹെമിലും അതിന്റെ സകല അതിരുകളിലും രണ്ടു വയസ്സുമുതൽ താഴെയുള്ള പൈതങ്ങളെ ഒക്കെയും യെശുവിന്റെ ജീവന്നായി ആളയച്ചു കൊല്ലിക്കയും റാമായിൽ വിലാപവും കരച്ചിലും മഹാ ദുഃഖമുള്ളൊരു ശബ്ദവും കേൾക്കപ്പെട്ടു റാഹെൽ അവളുടെ മക്കളെക്കുറിച്ചു കരഞ്ഞു. അവർ ഇല്ലായ്കകൊണ്ടു ആശ്വസിക്കപ്പെടുവാൻ മനസ്സില്ലാതെയും ഇരുന്നു എന്നു യറമിയായാൽ ചൊല്ലപ്പെട്ട വാക്യനിവൃത്തി വരുത്തുകയും ചെയ്തു.

ഏറൊദെസിന്റെ ഇപ്രകാരമുള്ള ക്രൂരപ്രവൃത്തികൾ നടത്തുന്നതിനു മുമ്പായി കർത്താവിന്റെ ദൂതൻ യൊസെപ്പിനു പ്രത്യക്ഷനായി ഏറൊദെസ ശിശുവിന്റെ ജീവന്നായി അന്വെഷിക്കുന്നതുകൊണ്ടു നീ ഇജിപ്തിലെക്കു ഓടിപ്പൊകെണമെന്നു ഉപദെശിക്കപ്പെടുക നിമിത്തം യൊസെപ്പ അതു രാത്രിതന്നെ ശിശുവിനൊടുകൂടി മാതാവിനെയും കൂട്ടികൊണ്ടു ഇജിപ്തിലെക്കു ഓടിപ്പൊയി. ഏറൊദെസിന്റെ മരണം വരെ അവിടെത്തന്നെ താമസിക്കയും ഇങ്ങനെ യെശു ഏറൊദെസിന്റെ കൊപത്തിൽനിന്നും ഒഴിവുള്ളവനായി തീരുകയും ചെയ്തു. പിന്നീടു ഏറെതാമസിയാതെ യെശുവിന്റെ ജീവനെ അന്വെഷിച്ച ഏറൊദെസ പ്രപഞ്ചത്തിരശ്ശീലക്കുള്ളിൽ മറഞ്ഞശെഷം ദൈവനി

യോഗപ്രകാരം യോസെപ്പു ഇജിപ്തിനെ വിട്ടു സകുഡുംബം നസ്രേത്തിൽ വന്നു പാൎത്തു.

യേശുവിനു ഏകദേശം അഞ്ചുവയസ്സായപ്പോൾ ചില വയസ്യരോടൊന്നിച്ചു വിനോദാൎത്ഥം ഒരു ശനിയാഴ്ച സഞ്ചരിക്കുമ്പോൾ കുറെ മണ്ണെടുത്തു ഏതാനും പക്ഷിരൂപങ്ങളെ മനഞ്ഞു എന്നും ശാബതിനു യഹൂദമൎയ്യാദയല്ലാത്ത ഈ പ്രവൃത്തിയെക്കുറിച്ചു മാതാവു മുതൽ പേർ അറിഞ്ഞു ശാസിക്കാനായി വരികയും അപ്പോൾ 'മൺകിളിപ്പൈതങ്ങൾ പറന്നുപോയി ജീവിപ്പിൻ' എന്നു കുട്ടിയായ യേശു ആജ്ഞാപിച്ചതനുസരിച്ചു അവ ചിലച്ചുംകൊണ്ടു പറന്നുപോയതായും, മറ്റൊരിക്കൽ സഖിമാരായ പലരോടൊരുമിച്ചു ഒരു മാളികയിലിരിക്കുമ്പോൾ ശിമെയോൻ എന്നു പേരായ ഒരു കുട്ടി താഴത്തുവീണു മരിച്ചതായും യേശുവിനെ ഒഴിച്ചു ശേഷമുള്ളവർ ഓടിപ്പോയ്ക്കളഞ്ഞതായും മരിച്ചകുട്ടിയുടെ ശേഷക്കാർ വന്നിട്ടു യേശുവിന്റെമേൽ കുറ്റത്തെ ആരോപിക്കയാൽ ശിമെയോന്റെ മരണത്തിനിടയാകത്തക്കവണ്ണം യേശു ഒന്നുതന്നെ പ്രവൎത്തിച്ചിട്ടില്ലെന്നുള്ള യഥാൎത്ഥം പറഞ്ഞതിനെയും അവന്റെ രക്ഷകൎത്താക്കൾ വിശ്വസിക്കാഞ്ഞതിനാൽ യേശു മരിച്ചുകിടന്ന ശിമെയോനെ വിളിച്ച് നിന്നെ തള്ളിയിട്ടതു ആരാണെന്നു ചോദിച്ചതായും അവൻ ചാടിപ്പൊട്ടുകൂടി ചാടി എഴുനീറ്റു ഇന്നാരെന്നു പറഞ്ഞതായും, ഒരിക്കൽ കന്യകമറിയാമിന്റെ കല്പനയാൽ വെള്ളം കോരുന്നതിനായി കുടമെടുത്തുംകൊണ്ടു യേശു പോകുമ്പോൾ യദൃച്ഛയാ കുടം ഉടഞ്ഞു പോകയും തന്റെ കൈക്കൽ ഉണ്ടായിരുന്ന ഒരു തുവാലയിൽ വെള്ളം കോരി നിറുത്തി തന്റെ മാതാവിന്റെ ആവശ്യത്തെ തീൎത്തതായും തന്റെ പിതാവിന്റെ (മറിയാമിന്റെ ഭൎത്താവായ യോസെപ്പു) തച്ചുപണിയിൽ പലക നീളം പോരാതിരുന്നു വിഷമിച്ചിട്ടുള്ള പല പണികൾ നിഷ്പ്രയാസമായി നിവൎത്തിച്ചുകൊടുത്തിട്ടുള്ളതായും മറ്റുള്ള സാമൎത്ഥ്യങ്ങളെയും മാഹാത്മ്യങ്ങളെയും കുറിച്ചു ചിന്തിച്ചും ഇപ്രകാരമുള്ള ഓരോ സംഭവങ്ങളെയും ശിമെയോന്റെ വചനങ്ങളെയും മനസ്സിൽ ഗ്രഹിച്ചിട്ടു രോമഹൎഷം ചെയ്തും കന്യകമറിയാം കാലങ്ങളെ കഴിച്ചുകൂട്ടി.

യേശുവിനു ഏകദേശം പന്ത്രണ്ടു വയസ്സായപ്പോൾ തന്റെ മാതാപിതാക്കന്മാരോടുകൂടി മുൻപറഞ്ഞ വിശുദ്ധ ദേവാലയത്തിൽ ന്യായപ്രമാണപ്രകാരമുള്ള പെസഹാ ഉത്സവത്തിനായി പോകേണ്ടതായി വന്നുകൂടി. ഇതു സഹസ്രാബ്ദങ്ങൾക്കു മുമ്പിൽ മിസ്രയിമിലെ അടിമയിൽനിന്നു തങ്ങളുടെ പിതാക്കന്മാൎക്കു ലഭിച്ച വിടുതൽ ദിനങ്ങളെ കൊണ്ടാടുന്നതായ ഒരു പ്രധാന പെരുനാളായിരുന്നു. എല്ലാ യഹൂദകുഡുംബങ്ങളിലുമുള്ള എല്ലാ ആളുകളും ഉത്സവത്തിനായി നടന്നും ഒട്ടകങ്ങളിലും കഴുതകളിലും കയറിയും, അവിടവിടെയുള്ള മൈതാനങ്ങളിലെ ശുദ്ധ വായു ശ്വസിച്ചു ആശ്വസിച്ചും പരിചിതന്മാരായ പലരെയും കണ്ടു രസിച്ചും ഒന്നിച്ചു ഭക്ഷിച്ചും ഈ അവസരങ്ങളെ കഴിച്ചുവന്നു. ഈ മഹോത്സവശേഷം അവരവരുടെ ഗൃഹങ്ങളിലേക്കു യാ

ത്രയാകുന്ന അനേകായിരം ജനങ്ങളുടെ കൂട്ടത്തോടൊരുമിച്ചു പെസഹായിക്കു വന്നിരുന്ന യോസെപ്പും മറിയാമും തിരിച്ചുപോയി. ഇവരുടെ ബന്ധുക്കളായും സ്നേഹിതന്മാരായും വന്നിരുന്ന എല്ലാവക്കും യേശുവിന്റെ സീമയററ വൈഭവം രസകരമായിരുന്നതിനാലും അവൻ എല്ലാവരാലും സ്നേഹിക്കപ്പെട്ടിരുന്നവനെന്നും യേശുവിന്റെ മാതാപിതാക്കന്മാക്കു മുൻപിട്ടു നിന്നതായ വിചാരങ്ങൾ നിമിത്തം യേശു ബന്ധുജനങ്ങളോട്ടുകൂടി കാണുമെന്നും അവർ അവനെ വേണ്ടപോലെ സൂക്ഷിച്ചുകൊള്ളുമെന്നും കരുതിയിരുന്നതിനാൽ മാതാപിതാക്കൾക്കു കുട്ടിയെ അന്വെഷിപ്പാനിടയായില്ലാ. എന്നാൽ യോസെപ്പും മറിയാമും വഴി നടന്നു കുറെ അധികം അകലെയായി. കുട്ടിയെ കണ്ടാനുമില്ലാ. കുഞ്ഞിന്റെ മാഹാത്മ്യങ്ങളെ ഹൃദയത്തിൽ സഞ്ചയിച്ചിരിക്കുന്ന മറിയാമിനു അതെല്ലാം ഗ്രഹിക്കത്തക്കവണ്ണം ഒരു തീ ഹൃദയത്തിൽ അനുഭവിച്ചതിനാൽ അവൾ അവളെത്തന്നെ മറന്നിരിക്കുന്നു. സ്വൎഗ്ഗീകസേനകളിൽ പോലും അത്യാനന്ദത്തെ ജനിപ്പിച്ച ശിശുവിന്നെ പലരൊട്ടു ചോദിച്ചതിലും ആരും കണ്ടതായി പറയുന്നുമില്ലാ. പക്ഷെ ശിമെയോൻ പറഞ്ഞ വാൾ ഇതല്ലായിരിക്കുമെന്നു എങ്ങിനെ വിചാരിക്കാം. തന്റെ ഓമനയായ ഏകപുത്രനെ കാണാതിരിക്കുന്ന മാതാവിനു ഇപ്രകാരമുള്ള ഒരു സന്ദൎഭം എന്തുമാത്രം വ്യസനകരമാണ. പല പാഠകളിലും മാതാപിതാക്കന്മാർ യേശുവിനെ തിരഞ്ഞുകൊണ്ടു തിരിയെ ദേവാലയത്തിലേക്കു ചെല്ലുകയും ൩ാം അത്യന്തവ്യസനാനന്തരം മാതാപിതാക്കന്മാർ സന്തൊഷംകൊണ്ടു പരവശരാകുമാറു. അവിടെ യേശു ശാസ്ത്രികളുടെയും ഉപാദ്ധ്യായന്മാരുടെയും കൂട്ടത്തിൽ ഇരുന്നു ഓരൊന്നു ചോദിച്ചും പറഞ്ഞും അവരെ ആ സകലം വിസ്മയിപ്പിച്ചുംകൊണ്ടിരിക്കുന്നതായി കാണുകയും ചെയ്തു.

ഇൻഡ്യൻ മഹാ സമുദ്രംവഴി കണ്ണുനീരിൻ പടിവാതിൽ എന്നു പ്രസിദ്ധമായ ചെങ്കടലിന്റെ ഒരു ഭാഗവും പാറകളാൽ നിറഞ്ഞും കപ്പൽപാറ ഇടുക്കമായുമിരിക്കുന്നതും അഗാധമെറിയതുമായ ജിബ്രാൾട്ടറിൽക്കൂടെ യാത്രചെയ്യുന്ന ഒരു കപ്പിത്താൻ ഇൻഡ്യയിലെ മനോഹരങ്ങളായ പശ്ചിമതീരങ്ങളെയും നീലനിറത്തോട്ടുകൂടി പൊങ്ങിമറിയുന്നതും നിരുപദ്രവമായതുമായ ജലസമൂഹങ്ങളെ മനഃസ്സമാധാനത്തോട്ടുകൂടി കടന്നു നിനച്ചിരിയാതെ ജിബ്രാൾട്ടർ ദൃശ്യമാകുന്നതിനൊട്ടുകൂടെ പിശറോട്ടുകൂടിയ അന്ധകാരം ഉണ്ടാകുന്നപക്ഷം വരുന്ന മനഃസമാധാനം എന്തായിരിക്കുമെന്നു എന്റെ വായനക്കാർ തന്നെ ചിന്തിച്ചുകൊള്ളണം. പ്രാണരക്ഷാൎത്ഥം തീരത്തോട്ടു സമീപിക്ക എന്നിരുന്നാൽ മഹാസമുദ്രത്തിലെ ഘോരമായ കാററു തട്ടകത്തക്കവണ്ണം യാതൊരു രക്ഷയുമില്ലാതിരിക്കുന്നതുകൊണ്ടു കപ്പൽ കാററിനിരയാകുന്നതു കൂടാതെ യഥേഷ്ടം വിടാൻ പിശറു സമ്മതിക്കയുമില്ലാ. ഉൾക്കടലിൽ പ്രവേശിക്കാം എന്നു വച്ചാൽ കാരോട്ടുകൂടി അന്ധകാരവുമുണ്ടു. ഈ സ്ഥിതിയിൽ അതി നിമ്നമായിരിക്കുന്ന ഉൾക്കടലിൽ പ്രവേശിക്കുന്നപക്ഷം കപ്പൽ പാറമേൽ എന്നുള്ളതിനു രണ്ടുപക്ഷവുമില്ലാ. ഇങ്ങ

നെ വല്യതായിരിക്കുന്ന അപകടങ്ങളിൽ വലയുന്ന ഒരു കപ്പിത്താനെ
ഭയപ്പെടുത്തിക്കൊണ്ടിരുന്ന സങ്കട കാരണങ്ങൾ ശമിച്ചു എല്ലാവരെ
യും പ്രകാശിപ്പിക്കുന്ന ഉദയം കാണുന്നപക്ഷം എത്ര സന്തോഷമുണ്ടാ
കുമൊ അതിലധികമായി സ്നേഹ അവതാരമായ ക്രിസ്തുയേശുവിന്റെ
ഇഹലോകയാത്രയിൽ ഉണ്ടായ ദൂതഗണങ്ങൾ ആട്ടിടയർ വിദ്വാന്മാ
ർ മുതലായവരുടെ സ്തുതികളാൽ യേശുവിന്റെ മാഹാത്മ്യങ്ങളെ ഓ
ൎത്തു ഓടിക്കുന്ന മറിയാമിന്റെ ഹൃദയമാകുന്ന കപ്പൽ വൃദ്ധൻ ശിമയോ
ന്റെ വചനമാകുന്ന കണ്ണുനീരിൻ പടിവാതുക്കൽ പെട്ടെന്നു എത്തി
യെന്നു തോന്നുമാറുണ്ടായ സംഭവവും ഒരു തുമ്പുമില്ലാതെ പെസഹാ
ഉത്സവം കഴിഞ്ഞു യെറുശലെമിൽനിന്നു പുറപ്പെടുന്ന അനേകായിരം
ആളുകളുടെ കൂട്ടത്തിൽ കുഞ്ഞിനെ അന്വേഷിച്ചതിൽ ആശ്വാസം ക
ണ്ടെത്താതെ ഇരുന്നതും ഇതെല്ലാം ഉടനെ വിസ്മരിക്കത്തക്കവണ്ണം ഉ
ണ്ടായ ദൎശനവും മുൻ പറഞ്ഞ ഉപമയെ പ്രത്യക്ഷമാക്കുന്നു.

മനുഷ്യർ തങ്ങൾക്കു നേരിടുന്ന ആപത്തുകളുടെശേഷം ആ സം
ഗതികൾക്കു കാരണമായ സംഗതിയെക്കുറിച്ചു വിചാരിച്ചു സമാധാന
പ്പെടുന്ന ഒരു വഴക്കം ഇവിടെയും ഉണ്ടാകാതിരുന്നില്ല. മറിയാം അ
ടുത്തുചെന്നിട്ടു യേശുവിന്റെ പ്രവൃത്തിയെക്കുറിച്ചു ശാസനാരൂപമാ
യി പറഞ്ഞെങ്കിലും യേശുവിന്റെ മറുപടി അതിനെ പരിഹരിച്ചു. മ
റിയാം പറഞ്ഞതാവിതു— മകനെ നീ എന്തുകൊണ്ടു ഞങ്ങളോടു ഇപ്ര
കാരം ചെയ്തു നിന്റെ അപ്പനും ഞാനും വ്യസനപ്പെട്ടു നിന്നെ അന്വേ
ഷിച്ചു എന്നു പറഞ്ഞു.

എന്നാറെ യേശു അവരോടു നിങ്ങൾ എന്തിനു എന്നെ അന്വേ
ഷിച്ചു; ഞാൻ എന്റെ പിതാവിന്റെ കാൎയ്യങ്ങളിൽ ഇരിക്കേണ്ടതല്ല
യൊ എന്നു പറഞ്ഞു.— ഇതിന്റെ ശേഷം അവിടെ നിന്നും പുറപ്പെ
ട്ടു യേശു തന്റെ മാതാപിതാക്കന്മാരൊടൊന്നിച്ചു തിരിയെ ഗലിലെയാ
യിലെക്കു പോരികയും അവിടെ തന്റെ പിതാവിനെ തച്ചുപണിയി
ൽ സഹായിച്ചും ദൈവത്തൊടും മനുഷ്യരൊടുമുള്ള അനുസരണത്തിലും
ആയി വീണ്ടും ൧൮ വൎഷങ്ങൾ അവിടെ തന്നെ ചിലവഴിച്ചു. എന്നാ
ൽ യേശുവിന്റെ മാതാവായ മറിയാം അവനാലും അവനെക്കുറിച്ചും
ചൊല്ലപ്പെട്ട കാൎയ്യങ്ങളെ ക്ഷമയോടുകൂടി മനസ്സിൽ സംഗ്രഹിച്ചും യേ
ശുവിൽ വിശ്വസിച്ചും അവനെ സ്നേഹിച്ചും ദിവസങ്ങളെ കഴിച്ചുവന്നു.

---

## തിരിക, നീക്കുക, ഒരുക്കുക.

൧ ശമു- ൭: ൩.

"അപ്പോൾ ശമുയേൽ എല്ലാ ഇസ്രായെൽ ഭവനക്കാരോടും പറഞ്ഞ
ു എന്തെന്നാൽ: നിങ്ങൾ നിങ്ങളുടെ പൂൎണ്ണഹൃദയത്തോടെ കൎത്താ
വിങ്കലേക്കു തിരിക എന്നിരുന്നാൽ അന്യദൈവങ്ങളെയും അസ്ത

രോത്തിനെയും നിങ്ങളുടെ ഇടയിൽനിന്ന നീക്കികളകയും നിങ്ങളുടെ ഹൃദയങ്ങളെ കൎത്താവിന ഒരുക്കുകയും അവനെ മാത്രം സെവിക്കയും ചെയ്യിൻ; എന്നാൽ അവൻ നിങ്ങളെ ഫലിസ്ത്യരുടെ കയ്യിൽ നിന്ന വിടുവിക്കും".

ഇസ്രായെൽ ഭവനക്കാർ ഒട്ടുക്കു ഉണൎന്ന ഭാവമായി. ശമുയെലിന്റെ അധികാരം ആരംഭിച്ചു തുടങ്ങി. ദൈവത്തിന്റെ പെട്ടകം അവരിൽനിന്ന എടുക്കപ്പെട്ടിട്ടു ഏറിയനാളായി. ദൈവത്തെ അവരുടെ ഇടയിൽ നിന്ന ഇറക്കി വിട്ട പാപങ്ങളെ കുറിച്ചു അവർ ദുഃഖിച്ചു തുടങ്ങിയിരുന്നു. താൻ തിരികെ വരുന്നതിന അവർ ആഗ്രഹിക്കയായിരുന്നു. ദൈവത്തിന്റെ സന്നിധി അവരിൽ ഇല്ലാതെയിരുന്നതിനാൽ അവരുടെ ജീവിതത്തിലുള്ള ഖെദത്തെയും നാശത്തെയും കുറിച്ചു അവൎക്കു ഒട്ടു വിചാരം തട്ടി. അതുകൊണ്ടു നാം ഇവിടെ ൨-ാം വാക്യത്തിൽ "ഇസ്രായെൽ ഭവനക്കാർ എല്ലാവരും കൎത്താവിനൊടു വിലാപിക്കയും ചെയ്തു" എന്ന വായിക്കുന്നു.

എന്നാൽ ഈ കരച്ചിൽ കൊണ്ടു ശമുയെലിന തൃപ്തിയായില്ല. അവരുടെ അനുതാപം സത്യമായി എന്ന അവൻ വിശ്വസിച്ചില്ല. അതുകൊണ്ടു നിങ്ങൾ നിങ്ങളുടെ പൂൎണ്ണ ഹൃദയത്തോടെ കൎത്താവിങ്കലെക്കു തിരിക എന്നിരുന്നാൽ അന്യദൈവങ്ങളെ നീക്കികളവിൻ എന്ന അവൻ പറയുന്നു. പ്രിയ വായനക്കാരാ, അല്ലെങ്കിൽ കെൾവിക്കാരാ, നൊമ്പിന്റെ ആരംഭത്തിലും നീ ചെയ്യെണ്ടതു ഇതാകുന്നു. സാക്ഷാൽ സത്യമായി നീ ചെയ്യെണമെന്ന ദൈവം പറയുന്നു. താൻ അന്തൎഭാഗങ്ങളിൽ സത്യം ആഗ്രഹിക്കുന്നു. പ്രസംഗവാക്യത്തിൽ പറയുന്നതായി

തിരിക, നീക്കികളക, ഒരുക്കുക

എന്ന മൂന്ന ചുഴിക്കുററി വാക്കുകളെ വിചാരിക്കാം.

'തിരിക'—നീ നൊമ്പിലെക്കു തിരിഞ്ഞിരിക്കുന്നു. നിനക്കു പതിവുള്ള വാഴ്ചയിലെക്കു വന്നിരിക്കുന്നു. നീ പള്ളിയിലെക്കും കുമ്പസാരത്തിലെക്കും കുൎബ്ബാനയിലെക്കും മനസ്സുവെച്ചിരിക്കുന്നു. എന്നാൽ ഇതുകൊണ്ടു മതിയായില്ല. 'കൎത്താവിങ്കലെക്കു തിരിക'. എത്ര മഹത്വകാൎയ്യം നിന്റെ മുമ്പിൽ ഇരിക്കുന്നു. കൎത്താവിനെ കാണെണം. കൎത്താവിന്റെ അടുക്കലെക്കു ചെല്ലണമെന്ന കല്പന ഉണ്ടു. നമ്മുടെ പൊന്നുതമ്പുരാന്റെ അടുക്കലെക്കു ചെല്ലണമെന്ന കല്പന ഉണ്ടായി ദിവസവും നിശ്ചയിച്ചു എന്നിരുന്നാൽ നീ മററു എല്ലാം നീക്കി വച്ചു പൊകയില്ലയൊ? രാജാധിരാജാവിന്റെ കല്പന ഉണ്ടു. 'കൎത്താവിങ്കലെക്കു തിരിക' കൎത്താവിന്റെ സന്നിധിയിൽ വരിക. കൎത്താവിന്റെ സന്നിധി നിന്നിൽ ഇല്ലായ്കയാലുള്ള നിന്റെ അരിഷ്ടത നീ കണ്ടു ഈ നൊമ്പിൽ എങ്കിലും അതിനെ അനുഭവമാക്കി വട്ടം ചുററാതെ മുമ്പൊട്ടു നടക്ക.

തിരിയെണ്ടതു എങ്ങിനെ? പൂൎണ്ണഹൃദയത്തൊടെ. ദൈവം ഹൃദയത്തിൽ നൊക്കുന്നു. 'ഈ ജനം തങ്ങളുടെ വാകൊണ്ടു എന്റെ അടുക്കലെക്കു സമീപിക്കയും തങ്ങളുടെ അധരങ്ങൾ കൊണ്ടു എന്നെ ബഹുമാനിക്കയും ചെയ്യുന്നു; എന്നാലും അവർ തങ്ങളുടെ ഹൃദയത്തെ എന്നി

ൽ നിന്നു ദൂരത്താകി'. ദൈവം നോക്കുന്നതു ഹൃദയം അത്രെ. ഹൃദയത്തെ തനിക്കു കാഴ്ചവെക്ക. ഏററുപറച്ചിലോടും തകൎച്ചയോടും താഴ്മയോടും കൂടെ തിരിച്ചു വന്നു കൎത്താവിന്റെ പരിഹാരബലിയിൽ വീഴുക. ആ രക്തം നിന്നെ ദൈവത്തോടു സമീപമാക്കുന്നു. (എപ്പെ. ൨. ൧൩) 'താൻ നമ്മെ ദൈവത്തിന്റെ അടുക്കൽ വരുത്തുവാനായിട്ടു നീതിമാൻ നീതികെട്ടവൎക്കുവേണ്ടി [കഷ്ടപ്പെട്ടു]'. രക്തം മൂലം അടുത്തുവരിക എന്നതു വിശ്വാസത്തിന്റെ ആദ്യവേലമാത്രമെ ആകുന്നുള്ളു.

എന്നാൽ നാം പാപമോചനത്തിനു മാത്രം തിരിച്ചു വരികയല്ല, പിന്നെയൊ പ്രിയവായനക്കാരാ, അല്ലെങ്കിൽ കേൾവിക്കാരാ, നിശ്ചയമായി കൎത്താവിനും അവന്റെ സേവനത്തിന്നും 'അവനെ മാത്രം സേവിക്കയും' ചെയ്വാൻ നമ്മെത്തന്നെ പ്രതിഷ്ഠിപ്പാനും പുനൎപ്രതിഷ്ഠിപ്പാനും തിരിച്ചു വരേണ്ടതാകുന്നു. ദൈവത്തിനുള്ളതല്ലാത്തതിനെ അല്ല നാം കൊടുപ്പാൻ പോകുന്നതു. 'നിങ്ങൾ നിങ്ങൾക്കുള്ളവരല്ല; നിങ്ങൾ ഒരു വിലയാൽ കൊള്ളപ്പെട്ടിരിക്കുന്നു' എന്ന തന്റെ അവകാശം നാം കൊടുക്കയത്രെ. നാം ആ ന്യായം അറിഞ്ഞു നമ്മെത്തന്നെ തനിക്കു കൊടുക്കേണം. 'നിങ്ങളുടെ പൂൎണ്ണഹൃദയത്തോടെ കൎത്താവിങ്കലേക്കു തിരിവിൻ'.

'നീക്കിക്കളക' എന്ന പിന്നത്തെ സംഗതി വിചാരിക്കാം — പറച്ചിലും ആചാരവും മാത്രം പോരാ. അതിനപ്പുറം ആവശ്യമാകുന്നു. 'അന്യദൈവങ്ങളെ' നിങ്ങളിൽനിന്നു നീക്കിക്കളവിൻ. നോമ്പുനോക്കുക, നമസ്കരിക്ക, കുമ്പസാരിക്ക, കുൎബാനകൊള്ളുക മുതലായവക്കു എല്ലാപ്പൊഴുമുണ്ടു. എന്നാൽ പലരും തങ്ങളുടെ വിഗ്രഹങ്ങളെ നീക്കിക്കളയാതെയിരിക്കുന്നു. ചില മനുഷ്യർ ദൈവത്തോടു ചോദിപ്പാനായിട്ടു ദീൎഘദൎശിയുടെ അടുക്കൽ എങ്ങിനെ വന്നു എന്നു യെഹെസ്കിയെൽ ൧൪ൽ നാം വായിക്കുന്നു. ദൈവം അവരുടെ ഹൃദയങ്ങളെ വായിച്ചു. താൻ അവരുടെ ആത്മപാട്ടി അറിഞ്ഞു. "ഈ മനുഷ്യർ തങ്ങളുടെ വിഗ്രഹങ്ങളെ തങ്ങളുടെ ഹൃദയത്തിൽ നിറുത്തി തങ്ങളുടെ അകൃത്യത്തിന്റെ ഇടൎച്ചയെ തങ്ങളുടെ മുഖത്തിനു മുമ്പാകെ വെച്ചു; ഇവരാൽ ഞാൻ അല്പമെങ്കിലും അന്വെഷിക്കപ്പെടാമൊ,,?

എന്നാൽ പിന്നെയും ചിലർ അന്യദൈവങ്ങളെ നീക്കിക്കളയുന്നു എങ്കിലും എന്നേക്കുമല്ലതാനും. പണ്ടു പടയുള്ള കാലത്തു ചിലർ തങ്ങളുടെ നിക്ഷേപം കൊണ്ടുപോയി പിന്നെ എടുപ്പാൻ തക്കവണ്ണം ഒരു അടയാളം വെച്ചു കുഴിച്ചിട്ടിട്ടുണ്ടു. ചിലർ പിന്നെ എടുപ്പാൻ തക്കവണ്ണം ചില പണയം പോലെ പാപത്തെ വെക്കുന്നു. നീക്കിക്കളവിൻ എന്നു പറയുമ്പോൾ ദൈവത്തിന്റെ ആന്തരം എന്താകുന്നു? തീൎച്ചയായും അശേഷമായും ഉള്ള വേൎതിരിവു അത്രെ. എപ്പെസൂസിൽ എന്തുണ്ടായി?. "ക്ഷുദ്രകൎമ്മങ്ങളെ ചെയ്തു പലരും തങ്ങളുടെ പുസ്തകങ്ങളെ കൊണ്ടുവന്നുകൂട്ടി എല്ലാവരുടെയും മുമ്പാകെ ചുട്ടുകളഞ്ഞു,,. അതു ഒരു തീൎച്ചയായ വേൎതിരിവായിരുന്നു. "അവയുടെ വില കണക്കുകൂട്ടിയാറെ അമ്പതിനായിരം വെള്ളിക്കാശു എന്നു കണ്ടു,,.

തീൎച്ച — 'ഒരുക്കുക' എന്ന വാക്കു വിചാരിക്കാം. "നിങ്ങളുടെ ഹൃ

മയങ്ങളെ കർത്താവിനു ഒരുക്കുവിൻ,,. 'ഒരുക്കുക' എന്നതിനു സ്ഥിരപ്പെടുത്തുക എന്നു അർത്ഥം ഉണ്ടു.

'കർത്താവിനു ഒരുക്കുക'- കർത്താവിന്റെ പരിശോധനക്കു ഒരുക്കുക. നാം നമ്മെത്തന്നെ അറിയുന്നതു എത്ര ചുരുക്കം! നാം അന്വേഷിക്കുന്ന വാഴ്‌വു നമ്മുടെ ആത്മാക്കളെ നിറച്ചു നമ്മുടെ ജീവിതത്തെ ശക്തിപ്പെടുത്തേണമെന്നിരുന്നാൽ ഒരുക്കം എന്നതു ആഴമായും അശേഷമായുമിരിക്കേണം. ദൈവത്തിന്റെ മുമ്പാകെ നിന്നെ വെറുമയാക്കി ആ വെട്ടത്തിൽ നിന്നെത്തന്നെ കാണേണം. ആയതു നിന്നെ പൊടിമണ്ണിൽ ആക്കും. ഇതു ആദ്യകാൎയ്യമത്രെ- 'നിങ്ങളുടെ ഹൃദയങ്ങളെ കൎത്താവിനു ഒരുക്കുവിൻ'. 'കർത്താവെ എന്നെ ശോധനചെയ്യേണമെ' നിന്റെ സ്വാന്തകഴ്യിലെക്കു എന്നെ എടുക്കേണമെ. നിന്റെ വെട്ടം എന്റെ എല്ലാ അറകളിലും പ്രവേശിച്ചു നിനക്കു ബോധിച്ചവണ്ണം ഒക്കെയും എന്നോടു ചെയ്തുകൊള്ളേണമെ. നിന്റെ വേല ആഴമായും അശേഷമായും ഇരിക്കട്ടെ. ഇതിനു നീ തയ്യാറായൊ? നിന്റെ ഹൃദയം ഇതിനായിട്ടു ഒരുക്കുക- പിന്നെയും കർത്താവിനു നിന്റെ ഹൃദയത്തെ ഒരുക്കുക- താൻ ശരിയായി നിന്റെ പാപത്തോടു ചെയ്തുകൊള്ളട്ടെ- ഹാ! നിന്റെ ഹൃദയത്തിന്റെ ഠഠം തീൎച്ചയിൽ എന്തു വാഴ്‌വു ഉണ്ടാകും! നീ ഉറച്ചുവൊ- വിശ്വാസം എന്ന കൈകൊണ്ടു ആണിയും ചുറ്റികയും എടുത്തു ഒരു അടിയാലെ കാൎയ്യം തീരട്ടെ- നീ കർത്താവിനോടുകൂടെ മരിച്ചു എന്നും ഇനിയും നീ നടക്കുന്നതു തന്റെ ഉയിൎപ്പു ജീവനിൽ ആകുന്നു എന്നും ഉറച്ചുകൊള്ളുക- പാപം എല്ലാം പിറകിൽ കുരിശിന്മേൽ എന്നു വിശ്വസിച്ചുകൊള്ളുക- നാം "പ്രകാശത്തിൽ നടക്കുന്നു എങ്കിൽ.......യേശുമശിഹായുടെ രക്തം നമ്മെ സകല പാപത്തിൽ നിന്നും ശുദ്ധിയാക്കുകയും ചെയ്യുന്നു,, ഇത്യാദി- (൧യോഹ. ൧: ൭—൯)

പിന്നെയും കർത്താവു നിന്നോടു പറയുന്നതു എന്തെന്നു കേൾപ്പാൻ നിന്റെ ഹൃദയത്തെ കർത്താവിനു ഒരുക്കുക. "കർത്താവെ, പറയേണമെ, എന്തെന്നാൽ നിന്റെ ദാസൻ കേൾക്കുന്നു" എന്നു നീ പറഞ്ഞുകൊള്ളേണം. യോനായെപോലെ കർത്താവിന്റെ സന്നിധി വിട്ടുപോകരുതു. നിന്റെ ബോധത്തിൽ ചിലപ്പോൾ ഓൎപ്പാൻ മറന്നുപോകുന്നുണ്ടു എങ്കിലും ആ വെട്ടത്തിൽ നടപ്പാൻ അഭ്യസിക്ക. നീ ദൈവസന്നിധി മറന്നുപോകുമ്പോൾ നിന്നെ ഓൎപ്പിക്കുന്നതിനു ദൈവത്തിനു പല കരുക്കൾ ഉണ്ടു. ഫലസ്പൃരെകൊണ്ടും നിന്നെ ഓൎമ്മ വരുത്തും. പരീക്ഷയും പ്രയാസങ്ങളുംമറ്റും വേഷംമാറി വരുന്ന വാഴ്‌വുകൾ അത്രെ.

പിന്നെയും നിന്റെ മനസ്സു സ്വസ്ഥതയിൽ ഇരിപ്പാൻ കരുതി കർത്താവിനു നിന്റെ ഹൃദയത്തെ ഒരുക്കുക. "മിണ്ടാതെ ഇരുന്നു ഞാൻ ദൈവം ആകുന്നു എന്നു അറിഞ്ഞുകൊൾ"ക.

തീൎച്ചക്കു—എപ്പോഴും ജാഗരണം ചെയ്യുന്നതിനു നിന്റെ ഹൃദയത്തെ ഒരുക്കുക. നിന്റെ മനസ്സു അഴിച്ചുവിടുവാൻ പിശാചു താല്പൎയ്യപ്പെടുന്നു. നിന്റെ മനസ്സിന്റെ ആസ്ഥം കുറയുന്തോറും പിശാചു സ

ന്തൊഷിക്കുന്നു. നീ പരിശുദ്ധാത്മാവുകൊണ്ടു നിറയപ്പെട്ടാലും പിശാച്ചു തരംനോക്കി പരീക്ഷിക്കും. നോമ്പിലും നോമ്പു വീടിയാലും പിശാച്ചു പരീക്ഷിക്കും. നീ എപ്പോഴും നിന്റെ ഹൃദയത്തെ ഒരുക്കിക്കൊൾക. നിന്റെ ഓരോ ശ്വാസവും ഉയൎപ്പു ജീവന്റെ ശ്വാസം എന്നു വിചാരിക്കാ. നീ പുറത്തോട്ടും അകത്തോട്ടും ശ്വസിക്കുമ്പോൾ ഒക്കെയും മരിച്ചു ജീവിക്കുന്നു എന്നു വരട്ടെ. നിനക്കു എപ്പോഴും ഒരു ശ്വാസത്തിന്റെ അപ്പുറം ഇല്ലാത്തതുപോലെ ദൈവത്തിങ്കൽ കാത്തിരിപ്പാൻ അഭ്യസിക്ക. കൎത്താവു താനെതന്നെ ഒന്നും ചെയ്യാതെ പിതാവിൽ ആശ്രയിച്ചിരുന്നതുപോലെ നീ ശ്വാസമൊക്കയിലും നേരമൊക്കയിലും ദിവസം ഒക്കെയിലും ആശ്രയശീലക്കാരനായി നടപ്പാൻ നിന്റെ ഹൃദയത്തെ ഒരുക്കുക. പ്രസംഗ വാക്യംപോലെ അവർ ചെയ്തപ്പോൾ അവർ ഫലിസ്ത്യരെ ജയിച്ചു. നിനക്കും ലോകം, ജഡം, പിശാച്ചു എന്ന ശത്രുക്കളെ ജയിച്ചു കയറി മുമ്പോട്ടുപോകുന്ന ഒരു ജീവിതം ഉണ്ടാകാം, അതിനു കൎത്താവിന്റെ ആത്മാവുതന്നെ നിന്നെ നടത്തുമാറാകട്ടെ!.

---

## മലങ്കര സുറിയാനി മഹാജന സാമുദായ്യ സമ്മേളനം.

പോയ മേടമാസം ൧൦ ൹ നടന്ന സമ്മേളനത്തിൽ വച്ചു മാർ ദീവന്നാസ്യോസ സിമ്മനാരിവക ഡെപ്പികൾ തിട്ടപ്പെടുത്തി വസൂൽ ചെയ്തു സംഭാവനകളുടെ വിവരം സമ്മേളന റിപ്പോൎട്ടിൽ പ്രസിദ്ധപ്പെടുത്തിയിരുന്നു. അതിൽ പിന്നു മാവെലിക്കര കല്ലറയ്ക്കൽ ഇട്ടൂപ്പൻ ഉപദേശി മുഖാന്തരവും മററു ഏജണ്ടന്മാർ മുഖാന്തരവും നെരിട്ടും കിട്ടയിട്ടുള്ള ഡെപ്പികളിലെ സംഖ്യകൾ താഴെ ചേൎത്തിരിക്കുന്നു.

### തൃപ്പൂണിത്തുറ.

| | | | രൂ. | ച. | കാ. |
|---|---|---|---|---|---|
| ൧ | രാ. രാ. മൂക്കഞ്ചേരിൽ പൈലി മാത്തു | അവൎകൾ | ൧൦ | ൪൧ | ൦ |
| ൨ | ,, നടക്കൽ പൌലൊസ അപ്പു | ,, | ൦ | ൧൮ | ൦ |
| ൩ | ,, മൂക്കഞ്ചേരിൽ യൌസേപ്പു ചെറിയ | ,, | ൦ | ൧൯ | ൦ |
| ൪ | ,, നെടിയാത്തു വക്കി പത്രൊസ | ,, | ൦ | ൪൯ | ൦ |
| ൫ | ,, പടയാടി പൈലി മാത്തു | ,, | ൦ | ൧൯ | ൦ |

### മാമ്മലശെരി.

| | | | | | |
|---|---|---|---|---|---|
| ൪ | മി. ശ്രീ. കുഴികണ്ടത്തിൽ അച്ചൻ | ,, | ൧ | ൬ | ൯ |
| ൧ | മാമ്മലശെരി പള്ളി | | ൦ | ൪൪ | ൦ |
| ൩ | രാ. രാ. കമ്പളക്കുന്നെൽ കുഞ്ഞുവക്കി | ,, | ൦ | ൪൩ | ൦ |

### വടകര.

| | | | | | |
|---|---|---|---|---|---|
| ൪ | മി. ശ്രീ. ചൊള്ളമ്പേൽ യോഹന്നാൻ കത്തനാർ | ,, | ൧ | ൦ | ൯ |

| | | | രൂ. | ച. | കാ |
|---|---|---|---|---|---|
| | ദിവ്യശ്രീ | അവർകൾ | | | |
| ൩ | ,, ചീരാർകുഴി യോഹന്നാൻ കത്തനാർ | ,, | ൦ | ൧൧ | ൦ |
| ൨ | ,, കാക്കനാട്ടു പറമ്പിൽ അബ്രഹാം ,, | ,, | ൨ | ൨൪ | ൪ |
| ൫ | രാ. രാ. തട്ടുമ്പാറയിൽ മത്തായി അവരാ | ,, | ൦ | ൧൨ | ൦ |
| ൪ | ,, പുന്നാന്തടത്തിൽ മത്തായി | ,, | ൧ | ൧൧ | ൦ |
| | **പിറവം** | | | | |
| | പിറവത്തു പള്ളി | | ൧ | ൧൪ | ൦ |
| | **പാമ്പാക്കുട.** | | | | |
| ൧ | ,, മാടപ്പുറമ്പിൽ കുരുവിള | ,, | ൦ | ൨൧ | ൦ |
| ൨ | ,, ചാന്ത്രത്തിൽ കുഞ്ഞുവർക്കി | ,, | ൦ | ൧൪ | ൦ |
| | **വാകത്താനം** | | | | |
| | രാ. രാ. മഠത്തിറമ്പിൽ കൊച്ചുകുഞ്ഞു | ,, | ൦ | ൩ | ൭ |
| | **കോന്നി.** | | | | |
| | രാ. രാ. മണ്ണിക്കൊായിക്കൽ ഉമ്മൻ | ,, | ൨൦ | ൧൨ | ൦ |
| | **പീരുമേട്** | | | | |
| ൧ | രാ. രാ. മജിസ്ട്രേട്ടു കെ. എൻ. അയിപ്പു | ,, | ൧ | ൦ | ൦ |
| ൨ | ,, ഓവർസിയർ തോമ്മാസ | ,, | ൩ | ൦ | ൦ |
| | **തിരുവനന്തപുരം.** | | | | |
| ൨ | രാ. രാ. ജെ. വർക്കി വാദ്ധ്യാർ | ,, | ൰ | ൦ | ൦ |
| ൧ | ,, പി. വി. നൈനാൻ | ,, | ൫ | ൦ | ൦ |
| ൧ | ,, പി. തൊമ്മാസ റൈട്ടർ | ,, | ൧ | ൦ | ൦ |
| | **ആലപ്പുഴ** | | | | |
| | രാ. രാ. മുൻസിപ്പ് എം. വർക്കി | ,, | ൫ | ൦ | ൦ |
| | **കൊല്ലം** | | | | |
| | രാ. രാ. എം. വൈ. കുരുവിള | ,, | ൧ | ൦ | ൦ |
| | **കോട്ടയം.** | | | | |
| ൨൦ | രാ. രാ. മാളിയെക്കൽ ഔസേപ്പ | ,, | ൨ | ൦ | ൦ |
| ൨൬ | ,, കെ. വി. വറുഗീസ വാദ്ധ്യാർ | ,, | ൦ | ൨൪ | ൦ |
| ൭ | ,, ജി. അലക്സാണ്ടർ വാദ്ധ്യാർ | ,, | ൩ | ൦ | ൦ |
| ൧ | ,, കെ. ടി. കോശിവക്കീൽ മകൻ കോശി | ,, | ൨൨ | ൨൧ | ൪ |
| ൩ | ,, ടി. കെ. കുരുവിള മാസ്റ്റർ | ,, | ൫ | ൦ | ൦ |
| ൪ | ,, മഴവഞ്ചേരിൽ മത്തായി മുൻസിപ്പ് | ,, | ൰ | ൨ | ൪ |
| ൯ | ,, ബംഗ്ലൂർ എം. വറുഗീസ സർജ്ജൻ | ,, | ൫ | ൦ | ൦ |
| ൬ | ,, പർലി ഡി. ജി. തൊമ്മാസ രജിസ്ത്രാർ | ,, | ൫ | ൦ | ൦ |
| ൨൫ | ദി. ശ്രീ വെങ്കടത്തു അലക്സന്ത്രയോസ കത്തനാർ | ,, | ൧ | ൦ | ൦ |
| ൨൧ | രാ. രാ. പടനിലത്തു കുര്യൻ | ,, | ൦ | ൨൪ | ൦ |

| | | ക്ര | ച | കാ |
|---|---|---|---|---|
| | രാ- രാ- അവർകൾ | | | |
| ൧൧ | ,, വല്ലഞ്ചാററിൽ അബ്രഹാം ,, | ൦ | ൩൫ | ൦ |
| ൧൫ | ,, കിഴക്കേററത്തു ചാക്കോ ,, | ൦ | ൬ | ൦ |
| ൧൪ | ,, മടയ്ക്കൽ മാത്തൻ ,, | ൦ | ൧൯ | ൦ |
| ൧൮ | താഴത്തങ്ങാടി മലയാം പള്ളിക്കൂടം | ൦ | ൬ | ൧൮ |
| ൧൨ | രാ രാ. കല്ലത്തിൽ വക്കി ചെറിയാൻ ,, | ൦ | ൪ | ൰ |
| ൬ | ,, വക്കീൽ വി- കെ- ചാക്കോ ,, | ൧ | ൩൪ | ൨ |
| ൨ | ,, അയിരൂക്കുഴി മാണി ,, | ൩ | ൩ | ൦ |
| ൧൯ | ,, ചമ്പപ്പള്ളിൽ ഇട്ടിയവിരാ ,, | ൦ | ൧൮ | ൮ |
| | നിലംപേരൂർ | | | |
| | രാ. രാ. നെയിച്ചേരിൽ പുന്നൻ .. | ൦ | ൮ | ൦ |
| | മല്ലപ്പള്ളി | | | |
| ൧ | രാ- രാ- വാലക്കുഴിയിൽ ഇറപ്പൻ ,, | ൧ | ൧ | ൧൮ |
| ൪ | പുത്തൻപള്ളി | ൦ | ൨ | ൦ |
| ൩ | ,, വാലക്കുഴി വടക്കേക്കുററു കൊച്ചുകുഞ്ഞു ,, | ൦ | ൧൦ | ൦ |
| | മാവേലിക്കര | | | |
| | രാ-രാ-കിഴക്കെപ്പുറമ്പിൽ തോമ്മാസു പണിക്കർ ,, | ൩ | ൩൪ | ൦ |
| | ,, പിലാംമൂട്ടിൽ മത്തായി ,, | ൧ | ൩൧ | ൨ |
| | ,, കല്ലിക്കൽ മത്തായി ,, | ൧ | ൧൧ | ൨ |
| | ,, നാടാവള്ളിൽ പീടികയിൽ കിഴ്പാൻ ,, | ൧ | ൧൧ | ൨ |
| | ,, പാലമൂട്ടിൽ മത്തായി ,, | ൦ | ൩൨ | ൦ |
| | ,, ,, വടക്കേതിൽ മാമ്മൻ ,, | ൦ | ൩൨ | ൦ |
| | ,, പുലിക്കൊത്തേക്കേതിൽ ഗീവറുഗീസ ,, | ൧ | ൧ | ൨ |
| | ,, കാഞ്ഞിരത്തുംമൂട്ടിൽ മേക്കേതിൽ തോമ്മാ പണിക്കരു ,, | ൦ | ൩൧ | ൦ |
| | ,, കടവിൽ പി- മത്തായി ,, | ൦ | ൩൦ | ൦ |
| | ,, മണപ്പള്ളിൽ എം- ജോൺ ,, | ൦ | ൧൮ | ൦ |
| | നടക്കാവു വായന സമൂഹം | ൦ | ൮ | ൦ |
| | ചങ്ങനാശെരി | | | |
| | ,, ഡബ്ലിയു- വറുഗീസ രജിസ്ട്രാർ ബി-എ ,, | ൩ | ൦ | ൦ |
| | തൊന്നക്കാട്ടു | | | |
| | പള്ളി | ൦ | ൧൮ | ൦ |
| | പുതുപ്പള്ളി | | | |
| ൧ | പള്ളി | ൪ | ൧ | ൨ |
| ൨ | രാ- രാ- വെട്ടുപള്ളിൽ ഇറപ്പൻ ,, | ൦ | ൮ | ൦ |
| ൩ | ,, പാറകത്ത കൊച്ചുകോരുള ,, | ൦ | ൧൦ | ൦ |
| ൪ | ,, ചിറേൽ വക്കി ,, | ൦ | ൫ | ൦ |
| ൫ | ,, കൊച്ചുപാറേട്ടു കോര ,, | ൦ | ൮ | ൦ |

| | അവർകൾ | രൂ | ച | കാ |
|---|---|---|---|---|
| **പാമ്പാടി** | | | | |
| പള്ളി | | ൧ | ൨ | ൮ |
| ദിവ്യശ്രീ അയ്യരപ്പടവിൽ അച്ചൻ | ,, | ൧ | ൦ | ൮ |
| **പുത്തൻകാവു** | | | | |
| പള്ളി | | ൦ | ൧൮ | ൦ |
| ദിവ്യശ്രീ കിഴക്കെത്തലക്കൽ അച്ചൻ | ,, | ൦ | ൬ | ൪ |
| രാ. രാ. മാമ്മൂട്ടിൽ ചാക്കൊ | ,, | ൨ | ൦ | ൦ |
| ,, കിഴക്കെത്തോട്ടേൽ വറുഗീസ | ,, | ൦ | ൧൩ | ൩ |
| ,, പടിഞ്ഞാറെത്തോട്ടേൽ കോശി | ,, | ൦ | ൮ | ൦ |
| ഗ്രാന്റുപള്ളിക്കൂടം | | ൦ | ൬ | ൪ |
| ,, കുന്നുമ്പുറത്തു യോഹന്നാൻ | ,, | ൦ | ൪ | ൯ |
| ,, പുത്തൻപുരയ്ക്കൽ മാമ്മൻ | ,, | ൦ | ൪ | ൦ |
| **മാക്കാംകുന്നു** | | | | |
| ൧ പള്ളി | | ൨ | ൬ | ൦ |
| ൪ രാ. രാ. കിഴക്കേടത്തു ഗീവറുഗീസ | ,, | ൦ | ൨൪ | ൦ |
| ൨ ശി. ശ്രീ തെങ്ങുംതറയിൽ ഗീവറുഗീസ ശെമ്മാശ | ,, | ൧ | ൧൨ | ൮ |
| ൩ ,, കിഴക്കെവീട്ടിൽ പത്രൊസ ശെമ്മാശ | ,, | ൧ | ൦ | ൧൦ |
| **വീയപുരം** | | | | |
| പള്ളി | | ൪ | ൭ | ൦ |
| **നിരണം** | | | | |
| രാ. രാ. പാഴെപറമ്പിൽ കൊച്ചുകുഞ്ഞു | ,, | ൦ | ൫ | ൦ |
| ,, കാരിക്കൂട്ട കൊച്ചുകുഞ്ഞു | ,, | ൦ | ൨ | ൦ |
| **തിരുവല്ലാ** | | | | |
| രാ. രാ. തുണ്ടത്തിൽ കോരതു ഉമ്മൻ | ,, | ൧ | ൪ | ൮ |
| ,, പീടികയിൽ ഗീവറുഗീസു മത്തായി | ,, | ൦ | ൧൪ | ൦ |
| **വാഴമുട്ടം** | | | | |
| പള്ളി | | ൦ | ൧൨ | ൦ |
| ,, പുത്തൻവീട്ടിൽ ഗീവറുഗീസ | .... | ൦ | ൮ | ൦ |
| **ചെങ്ങന്നൂർ** | | | | |
| പള്ളി | | ൪ | ൮ | ൦ |
| .... കടമ്പോട്ടിൽ മാമ്മൻ | .... | ൦ | ൨൮ | ൦ |
| .... വെലിപ്പുരേത്തു യോഹന്നാൻ | .... | ൦ | ൨൦ | ൪ |
| .... മുല്ലശ്ശേരി ചുമ്മാരു | .... | ൦ | ൧൪ | ൦ |
| .... ചെങ്ങഴത്തു തൊമ്മി | .... | ൦ | ൧൪ | ൦ |
| .... പടിപ്പുരക്കൽ വക്കി | .... | ൦ | ൧൩ | ൦ |
| **കായംകുളം** | | | | |
| പള്ളി | | ൦ | ൨൭ | ൦ |

## പ്രസംഗവും പ്രവൃത്തിയും

കള്ളനും പ്രസംഗിയായ ഡേവീഡ് കുറച്ചുവൎഷങ്ങൾക്കു മുമ്പു ഈ നാട്ടിൽ വന്നപ്പോൾ ഈ നാട്ടിലെ "ഇല്ലകം തട്ടി" ക്രിസ്ത്യാനികൾ അവനെ സ്വൎഗ്ഗത്തിൽ നിന്നിറങ്ങിയ ഒരു ദൂതനൊ അഥവാ ദൈവപുത്രനൊ എന്നപോലെ വിചാരിച്ചു ബഹുമാനിക്കയും അവന്റെ ഉപദേശങ്ങളെ ദിവ്യവെളിപാടുപോലെ സ്വീകരിക്കയും ചെയ്തു. യഥാൎത്ഥത്തിൽ അവൻ മഹാവഞ്ചകനും കള്ള ഉപദേഷ്ടാവും ആയിരുന്നു എന്നും അവന്റെ ഉപദേശങ്ങൾ ദൈവദൂഷണങ്ങൾ ആയിരുന്നു എന്നും രേഖാമൂലം ഞങ്ങൾ കാണിക്കയും അവന്റെ ദുരുപദേശങ്ങളുടെ സ്വഭാവത്തെ പ്രത്യക്ഷപ്പെടുത്തുവാൻ ഒരു അവശേഷം പ്രത്യേകം പ്രസിദ്ധപ്പെടുത്തുകയും ചെയ്തു. എങ്കിലും മുൻവിധിയോടുകൂടി വായിക്കുന്നവരെ ബോദ്ധ്യപ്പെടുത്തുവാൻ സാമാന്യം ആരാലും അസാദ്ധ്യമാകയാൽ സാക്ഷാൽ സുറിയാനിക്കാൎക്കു ഞങ്ങളുടെ പ്രസംഗം അന്നു വളരെ ഫലം ചെയ്തു എങ്കിലും നവീകരണക്കാരിൽ അതുകൊണ്ടു ആഗ്രഹിച്ച ഫലം ഉണ്ടായില്ല. അവരിൽ പലരും രക്ഷിക്കപ്പെട്ടവർ എന്നു ഭാവിക്കയും ഇന്നേവരെ ഡേവീഡിനെ തങ്ങളുടെ പുരോഹിതനൊ ഗുരുവൊ കണ്ടുപഠിപ്പാൻ തക്ക ഉപദേഷ്ടാവൊ ആയി വിചാരിക്കയും ചെയ്യുന്നു.

ഡേവീഡിന്റെ ഉപദേശത്തിന്റെ ചുരുക്കം രക്ഷ തൽക്കാലമുള്ളതാണെന്നും രക്ഷപെട്ടാൽ പിന്നെ ആൎക്കും പാപം ചെയ്യുവാൻ ഇടവരികയില്ലെന്നും പാപം പിന്നെ അവനിൽ വസിക്കയില്ലെന്നും ആയിരുന്നു. ഇതു സത്യവേദ ഉപദേശങ്ങൾക്കു നേരെ വിപരീതമായിരുന്നു എന്നു മാത്രമല്ല, ഈ വിചാരം മനസ്സിൽ സ്ഥിരമായാൽ പിന്നീടു അനുതാപത്തിനുള്ള വാതിൽ അടക്കയും സ്വയനീതിയിൽ ആശ്രയിച്ചു താന്താൻ നാശത്തിലേക്കു വീഴുകയും ചെയ്യുമെന്നും ഞങ്ങൾ വേദസാക്ഷികളോടുകൂടെ കാണിച്ചിരുന്നു. സ്രഷ്ടാവുതന്നെ തന്റെ സൃഷ്ടികളോടു ഉപദേശിച്ചിട്ടും അവർ തന്നെ കൈക്കൊള്ളാതെ നിരസിച്ച സ്ഥിതിക്കു അല്പന്മാരായ ഞങ്ങളുടെ ഉപദേശത്തിനു വിലയില്ലാതെ പോയതിൽ ആശ്ചൎയ്യപ്പെടുവാനില്ല. എങ്കിലും അതുകൊണ്ടു ഞങ്ങൾ അടങ്ങാതെ പിന്നെയും തുടരെ തുടരെ ഡേവീഡിന്റെയും അവന്റെ ശിഷ്യന്മാരായ ദുരുപദേഷ്ടാക്കളുടെയും ദുരുപദേശങ്ങളെ എതിൎത്തുകൊണ്ടിരുന്നു.

ഡേവീഡു ഈ നാട്ടിൽ നിന്നു അവൻ ആഗ്രഹിച്ചിടത്തോളം ദ്രവ്യം സമ്പാദിച്ചുംകൊണ്ടു കരകടന്നു. പണം തട്ടുവാൻ അമേരിക്കാ നല്ലൊരു ദേശമെന്നു നിശ്ചയിച്ചുംകൊണ്ടു അവൻ അവിടെ എത്തി. അവിടെയുള്ള സാധുക്കളെ വഞ്ചിപ്പാൻ അവന്റെ വാക്സാമൎത്ഥ്യം പ്രയോഗിച്ചു. തിരുവിതാംകോട്ടു വച്ചു അവൻ രോഗികളെ സുഖപ്പെടുത്തുകയും മരിച്ചവരെ ഉയൎപ്പിക്കയും ചെയ്തു എന്നും മററും ആകാശകൎസാപോലും പറവാൻ ലജ്ജിക്കുന്ന തരം വ്യാജങ്ങൾ അമേരിക്കായിൽ അവൻ പ്രസംഗിച്ചു. അവിടെ നിന്നും വളരെ പണം ശേഖരിച്ചു. അ

മെറിക്കായിൽ അവൻ നടത്തിയ വഞ്ചനകൾ പത്രികയിൽ പ്രസിദ്ധപ്പെടുത്തിയപ്പോൾ ഇതും ഇടവകപത്രികയുടെ ഒരു വ്യാജമൊ ഉപായമൊ ആണെന്നു അവനെ ദൈവമാക്കിയിരിക്കുന്ന കൂട്ടർ ശുദ്ധഗതിയാൽ അഭിപ്രായപ്പെട്ടുകളുണ്ടു. അമെറിക്കായിൽനിന്നു ഇയ്യിടെ വന്നിട്ടുള്ള വർത്തമാനപ്പത്രങ്ങളിൽ നിന്നു ഡെവീഡിനെക്കുറിച്ചു കിട്ടിയിരിക്കുന്ന പുതിയ വർത്തമാനങ്ങൾ ഞങ്ങൾ അവനെക്കുറിച്ചു മുമ്പെതന്നെ പ്രസിദ്ധപ്പെടുത്തിയ അഭിപ്രായങ്ങളെ പൂൎണ്ണമായി സ്ഥിരപ്പെടുത്തിയിരിക്കുന്നതിനാൽ "രക്ഷിക്കപ്പെട്ടവർ" എന്നു ഭാവിക്കുന്ന അവന്റെ ശിഷ്യഗണങ്ങൾ വിശ്വസിക്കയില്ലന്നിരുന്നാലും "കേൾപ്പാൻ ചെവിയുള്ളവൻ കേൾക്കട്ടെ" എന്നുള്ള പ്രമാണത്തിന്മേൽ അല്പം പറഞ്ഞുകൊള്ളുന്നു. അമെറിക്കാ പത്രങ്ങളിൽ പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന സംഗതികൾ വാസ്തവങ്ങളായിരുന്നാൽ ഡേവീഡു അവിടെവച്ചു വ്യഭിചാരത്തിൽ അകപ്പെടുകയും അതു സംബന്ധമായി ഒരു കേസിൽ ഉൾപ്പെടുകയും ചെയ്തിരിക്കുന്നു. ഈ നാട്ടിലെ അവന്റെ ശിഷ്യന്മാൎക്കു ഈ വാൎത്ത കൎണ്ണരസമല്ലായിരിക്കാം. എങ്കിലും കണ്ടതു പറക എന്നൊരു പ്രകൃതി ഞങ്ങൾക്കുള്ളതു കൊണ്ടു പറയുന്നു. പതിനെട്ടു വൎഷമായി രക്ഷപ്പെട്ടു പാപത്തിൽ നിന്നു സ്വാതന്ത്ര്യനായി ജീവിച്ചുവരുന്നു എന്നായിരുന്നു അവനെക്കുറിച്ചുതന്നെ ഡേവിഡിന്റെ ഇവിടത്തെ പ്രസംഗം. ശുദ്ധ യോഹന്നാൻ ശ്ലീഹായെ പോലും ഇത്രത്തോളം തീൎത്തുപറവാൻ ധൈൎയ്യമില്ലാത്ത നീതിയിലും പരിശുദ്ധതയിലും ജീവിക്കുന്നു എന്നു വിചാരിക്കപ്പെടുന്ന ഡേവീഡിന്റെ മേൽ വ്യഭിചാരം ആരോപിച്ചാൽ അവന്റെ ശിഷ്യന്മാർ വിശ്വസിക്കയില്ല. അഥവാ ആ കുററം എത്രതൎക്കൂടാതവണ്ണം തെളിഞ്ഞുപോയാൽ വ്യഭിചാരം ഒരു പാപമല്ലെന്നുകൂടെ വിധിപ്പാൻ തക്കവണ്ണം ഇവിടങ്ങളിലെ അവന്റെ ശിഷ്യന്മാൎക്കു അവന്റെ മേൽ ഭക്തിയുണ്ടെന്നു ഞങ്ങൾക്കറിയാം. ഡേവീഡിന്റെ എന്നു മാത്രമല്ലാ മൂട്ടും ചുവടും ഇല്ലാത്ത എല്ലാ ദുരുപദേശങ്ങളുടെയും പരമശത്രുവാകുന്ന ഇടവകപ്പത്രിക പറയുന്നതാകകൊണ്ടു ഈ കൂട്ടർ ഒട്ടും വകവെയ്പുമില്ലായിരിക്കാം. ഞങ്ങളെ വിശ്വസിക്കണമെന്നില്ല. റെവറണ്ടു കെയിലിസായ്പു അവർകളും പാൽമർ സായ്പു അവർകളും യൂറോപ്യൻ മിഷ്യനറിമാരും വ്യാജം പറയുമെന്നു സംശയിപ്പാൻ ഇടയില്ലാത്തവരും ആണല്ലൊ. ഈ മഹാന്മാരോടു ചോദിച്ചാലും ഒരുവേള ഡേവീഡിന്റെ വ്യഭിചാരത്താൽ ഉണ്ടായ നീതീകരണത്തിന്റെയും രക്ഷയുടെയും ചരിത്രം പറഞ്ഞുതരുമെന്നു തോന്നുന്നു. ഈ വിധം എങ്കിലും സൂക്ഷ്മം തിരക്കിയറിഞ്ഞിട്ടു ഇപ്രകാരമുള്ള കള്ള ഉപദേശക്കാരുടെ വഞ്ചനയിൽ നിന്നു മേലാൽ ഇളക്കം തട്ടികൾ ഒഴിഞ്ഞിരിപ്പാൻ നോക്കട്ടെ. വൃക്ഷം ഫലത്താൽ അറിയപ്പെടുന്നു. പതിനെട്ടൊ ഇരുപത്തഞ്ചോ വൎഷമായി പാപം കൂടാതെ ജീവിക്കുന്നു എന്നുപറവാൻ പ്രയാസമില്ല. അവൻ ഈ നാട്ടിൽ വച്ചും മററും ഇതുപോലെ എത്ര അക്രമങ്ങൾ ചെയ്തിരിക്കാമെന്നാൎക്കറിയാം. ഹൃദയം ശോധന ചെയ്യുന്നവനാൽ മാത്രമെ അറിഞ്ഞുകൂടു. മുൻവിധി കൂടാതെ വേദവാക്യങ്ങ

ളെ പരിശോധിക്കുന്നതായാൽ അവന്റെ ഉപദേശങ്ങളിലെ വഞ്ചനത്വക്കം അറിയാം; മേല്പറഞ്ഞ മാതൃകയിൽ ഉള്ള പ്രവൃത്തികൾ വെളിപ്പെടുമ്പോൾ നിശ്ചയമായും അറിയാം. അവസാന കാലങ്ങളിൽ ഉണ്ടാകുമെന്നു പരിശുദ്ധാത്മാവു നമുക്കു മുമ്പെതന്നെ അറിവുതന്നിരിക്കുന്ന കള്ള ഉപദേഷ്ടാക്കളാണ ഡേവീഡു മുതൽപേർ എന്നു ഈ ദൃഷ്ടാന്തങ്ങൾകൊണ്ടും അറിയാത്തവർ ഇനിയും അറിയുമെന്നു ഞങ്ങൾ വിചാരിക്കുന്നില്ല.

നാം പാറമെൽ പണിയപ്പെട്ട ഭവനങ്ങൾ ആയിരിക്കണം. അപ്പോൾ ഡെവിഡ കൊടുങ്കാററും നാഗൻ വെള്ളവും ഗ്രെഗ്സൻ തിരകളും മററും നമ്മെ അടിച്ചാലും നാം വീഴാതെ നില്ക്കും. നാം മണലിന്മെൽ പണിയപ്പെട്ട ഭവനങ്ങളായിരുന്നാൽ നമ്മെ തകൎക്കുവാൻ ഇവൎക്കു പ്രയാസവുമില്ല. ദൈവവചനം എന്നു വാകൊണ്ടു പറഞ്ഞുവരുന്ന ആരുടെയും ഉപദെശം കെൾക്കണമെന്നായിരുന്നു കുറച്ചുനാൾവരെ നവീകരണ സഹൊദരന്മാരുടെ ഭ്രമം. മെല്പട്ടക്കാരുടെ അനുവാദം കൂടാതെ വരുന്ന ഉപദെശികളെക്കൊണ്ടു പ്രസംഗിപ്പിക്കയൊ അവരുടെ പ്രസംഗം കെൾക്കയൊ ചെയ്യരുതെന്നു ഒരു സുറിയാനി മെത്രാപ്പൊലീത്താ കുറെ നാൾക്കു മുമ്പു ഒരു സൎക്കുലർ പ്രസിദ്ധപ്പെടുത്തിയപ്പോൾ നവീകരണക്കാൎക്കു അതിനെപ്പററി ഉണ്ടായിരുന്ന ആക്ഷെപം അല്പമല്ലായിരുന്നു. വെശ്യയെപ്പൊലെയൊ കുത്തഴിഞ്ഞ പുസ്തകംപൊലെയൊ അഴിഞ്ഞുകിടക്കുന്നതുകൊണ്ടു നവീകരണത്തിൽ ജ്ഞാനസ്നാനവും കുൎബ്ബാനയും ആവശ്യമില്ലന്നു ഉള്ളടത്തൊളമായി. പട്ടക്കാരും മെല്പട്ടക്കാരും കൂടിയെ കഴിയു എന്നും നിൎബ്ബന്ധമില്ലന്നായി. ഒരു പട്ടക്കാരനെ മുണ്ടുടുപ്പിച്ചു. വെറെ ചിലർ കുപ്പായം മാറുവാൻ ഒരുങ്ങി. ഇത്രയും അനുഭവം കണ്ടപ്പോൾ സുറിയാനി മെല്പട്ടക്കാരന്റെ മെൽപ്പറഞ്ഞ കല്പനയെക്കുറിച്ചുണ്ടായിരുന്ന ആക്ഷെപം പലരിൽ നിന്നും നീങ്ങി അതുപൊലെ ഒരു കല്പന നവീകരണതലവന്മാർ പുറപ്പെടുവിക്കേണ്ടിവന്നു. മുതുകത്തു കൊട്ടുമ്പൊൾ വായ് പിളൎക്കുന്ന സമ്പ്രദായം ഇപ്രകാരമാണ.

തഞ്ചാലരക്ഷയും കൊണ്ടുവന്ന ഡെവിഡിന്റെ നീതിയും രക്ഷാമാൎഗ്ഗവും കണ്ടുവല്ലൊ. ഇവരുടെ ശിഷ്യന്മാരുടെ രക്ഷയും ഏറക്കുറെ ഇപ്രകാരമായിരിക്കുമെന്നു ഊഹിപ്പാൻ പ്രയാസമില്ല. ഈവക രക്ഷയിൽ ആശ്രയിക്കുന്നവരൊടു ഞങ്ങൾക്കു ഒരു ഗുണദൊഷം ഉണ്ടു. ഇതെവരെ കണ്ടടംകൊണ്ടുള്ള അനുഭവം മെലിൽ എങ്കിലും ഫലപ്പെടുത്തുവാൻ ശ്രമിപ്പീൻ. നിങ്ങളെ വഞ്ചിപ്പാൻ കള്ള ഉപദെഷ്ടാക്കൾ ധാരാളം ഉണ്ടു. ഇവർ ശൊധന ചെയ്യപ്പെട്ടവരൊ എന്നു നിശ്ചയപ്പെടുത്തുവീൻ. ലൈസൻസില്ലാത്ത ചരക്കാണെന്നു കണ്ടാൽ വ്യാജങ്ങളാകുന്നു. ആവക ഉടനെ പിടിച്ചു ചാമ്പലെ വെക്കേണ്ടവയാണ. വ്യാജകച്ചവടത്തിൽ ഇനിയും തഴമ്പിച്ചു ജീവിക്കണമെന്നു സിദ്ധാന്തം പിടിക്കുന്നവർ ദയവുചെയ്തു തങ്ങളുടെ സ്ത്രീകളെ പ്രസംഗം കെൾപ്പാൻ വിടാതിരിക്കയും സ്ത്രീകൾ വസിക്കുന്ന ഗൃഹങ്ങളിൽ ഈ പ്രസംഗികളെ പ്രവെശിപ്പിക്കാതിരിക്കയും ചെയ്താൽ അവർ എങ്കിലും പാപത്തിൽ

അകപ്പെടാതെ ജീവിച്ചുകൊള്ളും. അത്രത്തോളമെങ്കിലും ഉപകാരം ചെയ്യാൽ കൊള്ളാമായിരുന്നു.

# സൂചകങ്ങൾ

ഈ തവണത്തെ പത്രികയിൽ പ്രസിദ്ധപ്പെടുത്തിയിരിക്കുന്നതിന്റെ ശേഷമുള്ള ഡെപ്പിപ്പിരിവു കണക്കു അടുത്ത പത്രികയിൽ പ്രസിദ്ധപ്പെടുത്തുന്നതാണ്.

അശ്വതിതിരുനാൾ തമ്പുരാൻ അവർകൾ സന്തോഷസൂചകമായി തിരുമനസ്സിലെ ഒരു ഫോട്ടോ (പടം) ദി. ശ്രീ. കോനാട്ടു മല്പാൻ അവർകൾക്കു അയച്ചുകൊടുത്തിരിക്കുന്നതായി അറിയുന്നതിൽ സന്തോഷിക്കുന്നു.

മെറ്റ്റിക്കുലെഷ്യൻ പരീക്ഷ— രസായനശാസ്ത്രത്തിൽ വീണ്ടും പരീക്ഷ നടന്ന ശേഷം മെറ്റ്റിക്കുലെഷ്യന്റെ അവസാനഫലം ഈയിടെ വെളിപ്പെട്ടതിൽ മാർ ദിവന്നാസ്യോസ സിമ്മനാരിയിൽ നിന്നു മുമ്പിൽ ജയിച്ചവർ എല്ലാവരും ജയിച്ചിരിക്കുന്നു. സി. എം. എസ. കോളെജിൽ നിന്നു മുമ്പിൽ ജയിച്ചതിൽ ഒരാൾ തോറ്റുപോയി എന്നറിയുന്നു. ഇപ്പോൾ ഈയാണ്ടത്തെ ജയഫലത്തിൽ കോട്ടയത്തുള്ള എല്ലാപള്ളിക്കൂടങ്ങളിൽവച്ചു മാർ ദീവന്നാസ്യോസ സിമ്മനാരി ഒന്നാമതായി നില്ക്കുന്നു എന്നു കാണുന്നതിൽ സന്തോഷിക്കേണ്ടിയിരിക്കുന്നു.

ദിവാൻജി അവർകൾ— കഴിഞ്ഞ പ്രാവശ്യം പ്രസ്താവിച്ചിരുന്നതുപോലെ ദിവാൻജി അവർകൾ കോട്ടയത്തു താമസിച്ച ദിവസങ്ങളിൽ മാർ ദീവന്നാസ്യോസ സിമ്മനാരിയിൽവന്നു എല്ലാ ക്ലാസുകളിലും നടന്നു ചില ക്ലാസുകളിൽ പഠിപ്പിച്ചുകാണുകയും ചില ക്ലാസുകളിൽ കുട്ടികൾ ചൊല്ലിയ അനുമോദശ്ലോകങ്ങളെയും കീൎത്തനങ്ങളെയും കേൾക്കയും ചെയ്തശേഷം ആകപ്പാടെ തൃപ്തിപ്പെട്ടിരിക്കുന്നതായി പ്രസ്താവിച്ചുകൊണ്ടു മടങ്ങിപ്പോയിരിക്കുന്നു. പഴയ സിമ്മനാരിയിലും ദിവാൻജി അവർകൾ വന്നു മെത്രാപ്പോലീത്തന്മാരെ കണ്ടുപൊയി.

കല്ക്കത്തായിലേക്കു നിയമിക്കപ്പെട്ട പുതിയ അംഗ്ലിയാ മെത്രാപ്പോലീത്താ ഈയിടെ പറഞ്ഞ ഒരു പ്രസംഗത്തിൽ കുൎബ്ബാനയെസംബന്ധിച്ചു അതു കേവലം ഒരു ഓൎമ്മ മാത്രമല്ലെന്നും കൃപയും മോചനവും ലഭിക്കുന്ന ഒരു കൂദാശ (സക്രമെന്തു) ആകയാൽ ഓൎമ്മയിൽ അപ്പുറമായി മനുഷ്യരുടെ വിചാരത്തിൽ ഉൾപ്പെട്ടതാവുന്നതൊ വാക്കിൽ അടക്കാവുന്നതൊ അല്ലാത്തപ്രകാരം കൃപയെ പ്രാപിക്കുന്നതുമാണെന്നു പ്രസ്താവിച്ചു. നവീകരണക്കാരുടെ ഇടയിൽ ഓൎമ്മയെന്നും പാപമോചനമെന്നും പറഞ്ഞു വളരെ തൎക്കങ്ങൾ നടക്കുന്നതായി അറിയുന്നു. കൎമ്മാചാരങ്ങളെ നിഷേധിക്കുന്ന അംഗ്ലിയാക്കാർക്കും ഈ കാൎയ്യത്തിൽ ഇത്രയും മതിപ്പുണ്ടെന്നു ഇവിടങ്ങളിലെ "ഓൎമ്മക്കാർ" ആലോചിക്കട്ടെ.

കുമരകത്തുപള്ളി— ഈ പള്ളിക്കെട്ടിടം നില്ക്കുന്നസ്ഥലത്തിന്റെ ഉറപ്പില്ലായ്കമൂലം കെട്ടിടത്തിനു നാൾക്കുനാൾ വന്നുകൊണ്ടിരിക്കുന്ന കേടുമതികൾ ഭയങ്കരമായി തീൎന്നിരിക്കുന്നു. പള്ളി ഇടിഞ്ഞുവീണു അനേകായിരംപേരെ നശിപ്പിക്കുന്നതിനു അത്ര ദൂരമില്ലെന്നാണു കാൎയ്യക്കാരുടെ അഭിപ്രായം. അതിനാൽ പള്ളി പൊളിച്ചു വെറൊരുസ്ഥലത്തു മാറ്റിപ്പണിയിക്കണമെന്നു ഇടവകക്കാൎക്കുള്ള പ്രത്യേക ആഗ്രഹം ചില വീട്ടുകാരുടെ വിരോധംനിമിത്തം നടപ്പില്ലാതെ വന്നിരിക്കുന്നതിൽ ഞങ്ങൾക്കും വ്യസനം ഉണ്ടാകാതിരിക്കയില്ല. പലവിധത്തിൽ പലസമയങ്ങളിൽ പരീക്ഷകഴിഞ്ഞിരിക്കുന്നസ്ഥിതിക്കു ഉറപ്പില്ലാത്ത ഭൂമിയെന്നു പ്രത്യക്ഷപ്പെട്ടിരിക്കുന്ന ആ സ്ഥലത്തുതന്നെ വീണ്ടും പൊളിച്ചു പണിയിക്കണമെന്നുള്ള ചുരുങ്ങിയ ആളുകളുടെ അഭിപ്രായം ഒട്ടും മതിക്കത്തക്കതായിതോന്നുന്നില്ല. പള്ളിപണിക്കു പണത്തിനുപ്രയാസമില്ല. ജനങ്ങളിൽ യോജിപ്പില്ലെന്നു മാത്രമെയുള്ളു. യോജിപ്പുള്ളടത്തു പണമിച്ചു ഏതായാലും പിശാചിന്റെ തന്ത്രം നടക്കുവാൻ എളുപ്പം. തങ്ങളുടെ സ്വന്തജീവനെയും തങ്ങളുടെ സ്ത്രീകളുടെയും കുഞ്ഞുകുട്ടികളുടെയും ജീവനെയും കുറിച്ചു സ്നേഹമുള്ളവർ ഈ പള്ളിപൊളിച്ചുമാറ്റി പണിയിക്കണമെന്നുള്ള ബഹുജനങ്ങളുടെ അഭിപ്രായത്തെ വിസമ്മതിക്കയില്ല. സഹോദരന്മാരായി മരിക്കണമെന്നു വിചാരമുണ്ടെങ്കിൽ ഈ വിധത്തിൽ ആ മുക്തി പ്രാപിക്കയുമില്ല. അതിനാൽ മറ്റുകാൎയ്യങ്ങളിൽ ഉള്ള ദ്വന്ദ്വം പള്ളികാൎയ്യത്തിൽ പ്രബലപ്പെടാതിരിപ്പാൻ ഇരുകക്ഷികളും താല്പൎയ്യപ്പെടണമെന്നു മാത്രം ഞങ്ങൾ ഗുണദോഷിക്കുന്നു.

# പഞ്ചാംഗം

## ൧൮൯൯—൧൦൭൪

### ഓദോർ....മാർച്ച്—ഏപ്രിൽ....മീനം

| സൂറിയാനി | ഇംഗ്ലീഷ | മലയാളം | ആഴ്ച | വിശേഷ ദിവസങ്ങൾ. |
|---|---|---|---|---|
| ൧ | ൧൩ | ൧ | തി | |
| ൨ | ൧൪ | ൨ | ചൊ | |
| ൩ | ൧൫ | ൩ | ബു | ൧൹— ശൂബ്ക്കാനൊ |
| ൪ | ൧൬ | ൪ | വ്യാ | |
| ൫ | ൧൭ | ൫ | വെ | ൬൹— മാർ അപ്രേമിന്റെ ഓർമ്മ- (ഇ |
| ൬ | ൧൮ | ൬ | ശ | തു ആണ്ടുതോറും വലിയ നോമ്പിൽ |
| ൭ | ൧൯ | ൭ | ഞാ | ആദ്യത്തെ ശനിയാഴ്ച ആചരിക്കുന്നു) |
| ൮ | ൨൦ | ൮ | തി | |
| ൯ | മാർച്ച് ൨൧ | ൯ | ചൊ | ൭൹— ഗർബൊ ഞാ- വാ- ലൂക്കൊ- ൫ |
| ൧൦ | ൨൨ | ൧൦ | ബു | അ- ൧൨—൧൬- ൪ അ- ൪൦- ൪൧- |
| ൧൧ | ൨൩ | ൧൧ | വ്യാ | |
| ൧൨ | ൨൪ | ൧൨ | വെ | ൧൪൹— മ്ശറിയൊ ഞാ- വാ- മർക്കൊ |
| ൧൩ | ൨൫ | ൧൩ | ശ | ൨- ൧—൧൨ |
| ഓദോർ ൧൪ | ൨൬ | ൧൪ | ഞാ | |
| ൧൫ | ൨൭ | മീനം ൧൫ | തി | ൨൧൹— ക്നാനൈത്തൊ. ഞാ വാ- മ |
| ൧൬ | ൨൮ | ൧൬ | ചൊ | ത്താ- ൧൫- ൨൧—൩൧ |
| ൧൭ | ൨൯ | ൧൭ | ബു | |
| ൧൮ | ൩൦ | ൧൮ | വ്യാ | ൨൪൹— പാതിനോമ്പു- വാ- യോഹ- |
| ൧൯ | ൩൧ | ൧൯ | വെ | ൭ അ- ൧൪- ൧൫- ൩ അ- ൧൩- ൨൧- |
| ൨൦ | ൧ | ൨൦ | ശ | |
| ൨൧ | ൨ | ൨൧ | ഞാ | ൨൫൹— സൂബോറൊ- അതായതു ഗബ്രി |
| ൨൨ | ൩ | ൨൨ | തി | യേൽ കന്യാസ്ത്രീയോടു വചനിച്ചതു. |
| ൨൩ | ൪ | ൨൩ | ചൊ | (മാറാനായ) വാ- ലൂക്കൊ- ൧- ൨൬— |
| ൨൪ | ൫ | ൨൪ | ബു | ൩൮ |
| ൨൫ | ഏപ്രിൽ ൬ | ൨൫ | വ്യാ | |
| ൨൬ | ൭ | ൨൬ | വെ | ൨൮൹— ക്പിപ്ത്തൊ- ഞാ- വാ- |
| ൨൭ | ൮ | ൨൭ | ശ | ലൂക്കൊ- ൧൩- ൧൦—൧൭ |
| ൨൮ | ൯ | ൨൮ | ഞാ | |
| ൨൯ | ൧൦ | ൨൯ | തി | |
| ൩൦ | ൧൧ | ൩൦ | ചൊ | |
| ൩൧ | ൧൨ | ൧ | ബു | |

## പത്രികവിലവിവരം

| | | ബ്രിട്ടീഷ് രൂപാ | ചക്രം |
|---|---|---|---|
| ഒരു കൊല്ലത്തേക്കു | | ൨ | ൨൮ |
| ഒററപ്രതിക്കു | | | ൮ |

### പരസ്യക്കൂലി

| | | | |
|---|---|---|---|
| ഒന്നാം പ്രാവശ്യത്തേക്കു | വരി ഒന്നിനു | ൦ | ൩ |
| പിന്നെ എല്ലാ പ്രാവശ്യങ്ങൾക്കും | ടി | ൦ | ൨൪ |

## ☞ NOTICE

പത്രിക സംബന്ധമായ സകല എഴുത്തുകളും പണവും കോട്ടയത്തു മാർത്തോമ്മസ് അച്ചുകൂട്ടം മാനേജർക്കു മേൽവിലാസം വച്ചു അയക്കേണ്ടതാകുന്നു.

പത്രിക കൈപ്പററുന്നവർ മുൻകൂറായി വരി അടക്കേണ്ടതാകുന്നു. പത്രവരി അഞ്ചൽ സ്റ്റാമ്പായൊ തപാൽ സ്റ്റാമ്പായൊ അയച്ചാലും മതിയാവും. എന്നാൽ രൂപാ ഒന്നുക്കു ഒരു അണ ഡിസ്കൌണ്ട വക വച്ചു തരേണ്ടതാകുന്നു.

## വായനക്കാർ ഗ്രഹിപ്പാൻ

ഒഴിച്ചു കൂടാത്ത ചില പ്രത്യേക കാരണങ്ങളാൽ ഈ പ്രാവശ്യത്തെ പത്രിക അല്പം താമസിച്ചു പോയതിൽ വായനക്കാർ ദുഷിക്കയില്ലെന്നു വിശ്വസിക്കുന്നു.




MAR THOMAS PRESS,
KOTTAYAM